Download

Victoria INSTITUTIONS
Pro pristine-ENGLISH

ലക്കം 6, മെയ് 1, 2015
Issue 6, 1st of May 2015

The World in

# KALEIDOSCOPIC HUES

## English - Malayalam
## Digital Magazine

CLOSE

CONTENTS

**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക.

**Includes a good quality English Learning Programme**

നല്ല നിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് പഠന പദ്ധതിയും ഇതിൽ ഉണ്ട്.

You need to open this file in a computer. Will not work correctly in Smartphones and Tablets.

ഇങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പേജുകളിൽ ശബ്ദം അനുബന്ധിച്ചിട്ടുണ്ട്. ഇത് പ്രവർത്തിക്കണമെങ്കിൽ ഈ ഫൈൽ കമ്പ്യൂട്ടറിൽ തുറക്കേണ്ടതാണ്. സ്മാട്ട്ഫോൺ, ടാബ്ളറ്റ് എന്നിവയിൽ ശബ്ദം പ്രവർത്തിക്കില്ല. കമ്പ്യൂട്ടറിൽ Adobe Reader X / XIൽ അല്ലെങ്കിൽ Acrobat Reader DCൽ ആണ് ഈ ഫൈൽ തുറക്കേണ്ടത്. ശബ്ദം കേൾക്കാൻ, ചിലപ്പോൾ Adobe Flash Player കമ്പ്യൂട്ടറിൽ install ചെയ്യേണ്ടതായും വരും. ഈ ലിങ്കിൽ നിന്നും അത് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

അവതാരിക
ഇങ്ഗ്ളിഷ് ഭരണകാലത്തിന്റെ യാഥാർത്ഥ്യങ്ങൾ: റോബേർട്ട് ക്ളൈവ് – 2
ഇങ്ഗ്ളിഷിലെ പൊളൈറ്റ്നെസ് എന്ന സങ്കൽപം ഒരു ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ
സ്വാതന്ത്ര്യ സമരമെന്ന കള്ളകഥയിൽ നിന്നും
ഇന്ത്യൻ ഉപഭൂഖണ്ടത്തിലെയും ഇന്ത്യാ രാജ്യത്തിലേയും ഉദ്യോഗസ്ഥവർഗ്ഗം
Emancipation of slaves
കേരള ചരിത്രത്തിൽ നിന്നും: മനുഷ്യർ തമ്മിൽ അറപ്പിന്റെ ചരിത്രം
English annotation of ഗന്ധർവ്വനഗരങ്ങൾ അലങ്കരിക്കാൻപോകും ഇന്ദുകലേ
ഇങ്ഗ്ളിഷ്പഠനം - 6 English Learning Programme - 6
English words, pronunciations and meanings
Google Apps Set up
Pristine ENGLISH Community
IT Online Consultation Service
വ്യവസ്ഥകൾ Terms of Use
പരസ്യങ്ങൾ
Advertising details
പുസ്തകങ്ങൾ ഡിജിറ്റൽ രൂപത്തിൽ

ഈ ഡിജിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രഹമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം പരിഹരിക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.

VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India
admn@victoria.org.in, victoriainstitutions@gmail.com
www.victoria.org.in

ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.inഎന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓടക്കൂടി നിങ്ങളുടെ ഈ-മെയ്ൽ നിന്നും മെയ്ൽ അയക്കുക. അല്ലെങ്കിൽ, ഈ വെബ് ലിങ്കിൽ പോയി നിങ്ങളുടെ ഈ-മെയ്ൽ റജിസ്റ്റർ ചെയ്യുക

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

## അവതാരിക



ഇന്ത്യയിൽ സ്കൂളുകളിലും മതപ്രസംഗങ്ങളിലും മഹത്വചനങ്ങളിലും, സാരോപദേശങ്ങളിലും മറ്റും *അന്യനുയർച്ചകാണുമ്പോൾ ആനന്ദിക്കേണ്ടതാണു നീ,* എന്നൊക്കെ ഉരുവിടുന്നുണ്ടെങ്കിലും, വാസ്തവം പറയുകയാണെങ്കിൽ, മറ്റുള്ളവർ നന്നാവുന്നത് കാണുന്നത് ആർക്കും സുഖകരമായ ദൃശ്യമല്ല. പ്രത്യേകിച്ചും, തന്നെക്കാൾ സാമൂഹികമായും, തൊഴിൽപരമായ പദവിയാലും, വയസിലും, സാമ്പത്തികമായും പിന്നിൽ നിൽക്കുന്നവർ ഉയരും എന്നത്, ചെറുതായെങ്കിലും ദുഃസ്വപ്നത്തിന്റെ വേദിയിൽ പെടുന്നകാര്യമാണ്.

നിലത്തിരുന്ന് ഭക്ഷണം കഴിക്കുന്ന വീട്ടുവേലക്കാരിയോട് (പണിക്കാരിയോട്) മാന്യമായ തുല്യ വ്യക്തിത്വത്തോടുകൂടി പെരുമാറി, കസേരയിൽ ഇരിക്കാനും, തന്നോട് തുല്യനായി പെരുമാറാനും, തന്നെ പേരുവിളിക്കാനും മറ്റും ചെയ്യാൻ അനുവാധം നൽകാൻ ധൈര്യപ്പെടുന്നവൻ, മലയാളത്തിലും, ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ ഭാഷകളിലും, പടുവിഡ്ഢിയായിരിക്കും. താഴ്ന്നവനെ നീ യെന്ന് സംബോധനചെയ്യുകയും, അവൻ /അവൾ തന്നെ ചേട്ടനെന്നോ, ചേച്ചിയെന്നോ വിളിക്കുകയും, താൻ വരുമ്പോൾ ബഹുമാനപൂർവ്വം എഴുന്നേറ്റ് നിൽക്കുകയും, മുണ്ടുടുക്കുന്ന പുരുഷനാണ് അവനെങ്കിൽ, തന്നെക്കാണുമ്പോൾ മുണ്ടിന്റെ കുത്തഴിച്ച് കുനിഞ്ഞ് നിന്ന് ബഹുമാനം കാണിക്കുകയും മറ്റും ചെയ്താലെ, മലയാളത്തിൽ സാമൂഹിക ആശയവനിമയം പ്രശ്ന രഹിതമായി നീങ്ങുകയുള്ളു.

ഇങ്ങിനെയുള്ള അധമത്തത്തിൽ നിൽക്കുന്ന അവന്റെ /അവളുടെ വ്യക്തിത്വം വളർത്തിയാൽ, അവൻ /അവൾ സാവധാനത്തിൽ ബഹുമാനം നൽകുന്നതിത് മടികാണിക്കുകയും, കാലക്രമേണെ, അവൻ /അവൾ ബഹുമാനമില്ലാത്ത വാക്കുകൾ തന്നോട് ഉപയോഗിച്ച് തുടങ്ങുമെന്നും ഏത് സാമാന്യ ബുദ്ധിയുള്ള മലയാളം സംസാരിക്കുന്ന ആൾക്കും അറിവുള്ളകാര്യമാണ്. ഇങ്ങിനെ പോയാൽ അവൻ/ അവൾ തന്നെ മറികടക്കുകയും, തന്റെ മുകളിലുള്ള നിലകളിലേക്ക് വളരുകയും ചെയ്യും. പിന്നെ അവൻ/ അവൾ തന്നെക്കുറിച്ച് മോശമായ വാക്കുകളും, വിലകുറയ്ക്കുന്ന അഭിപ്രായങ്ങളും പലയിടത്ത് നിന്നും പാസാക്കിത്തുടങ്ങും. തന്നെക്കുറിച്ച് സംസാരിക്കുമ്പോൾ, അദ്ദേഹം, സാറ്, മാഡം, അവർ (ഓല് ഓർ) തുടങ്ങിയവാക്കുകൾ ഉപയോഗിക്കാതെ, അതിന് പകരം, അവൻ/ അവൾ എന്ന വാക്കും, അവൻ/ അവൾ ഉപയോഗിച്ച് തുടങ്ങും.

ഈ പൊല്ലാപ്പെല്ലാം എന്തിന് സഹിക്കേണം? അവൻ/ അവൾ, അവന്റെ /അവളുടെ അധമത്തത്തിൽ തന്നെ നിലനിൽക്കുന്നതാണ് ഏറ്റവും നല്ലത്.

ഈ മുകളിൽ പറഞ്ഞതാണ്, ഇന്ത്യൻ സാമൂഹിക മനശ്ശാസ്ത്രത്തിന്റെ മുഖമുദ്ര. ഇക്കാര്യങ്ങൾ ഒട്ടുംതന്നെ അറിയാത്തവരായിരുന്നു ഇങ്ങ്ഗ്ളീഷ് ഭരണകർത്താക്കൾ. അവരുടെ ഭാഷയിൽ ഇത്യാദി പൊല്ലാപ്പൊന്നുമില്ല. അവർ നൽകിയ പല നന്മകൾക്കും, അവർക്ക് തിരിച്ച് കിട്ടിയത്, നന്ദികേടും, വിമർശനങ്ങളും, കുത്തുവാക്കുകളും, ആരോപണങ്ങളും.

നാട് നന്നാക്കാൻ ബോംബും, കത്തിയും, കൊള്ളിവെപ്പും, കൈവെട്ടലും, മുദ്രാവാക്യങ്ങളും, വിപ്ളവവും, ഐഎഎസുകാരും, ഡോക്ടർമാരും, ഇൻജിനിയർമാരും, ഡോക്ട്രെയ്റ്റ് എടുത്തവരും, എംബിഎക്കാരും, ഉന്നത വിദ്യാഭ്യാസമുള്ളവരും മറ്റുമൊന്നുമല്ല ആവശ്യം. മറിച്ച് ആകെ ആവശ്യം കലർപ്പില്ലാത്ത ഇങ്ങ്ഗ്ളീഷ് (Pristine-English) മാത്രം. ഇത് ഈ രാജ്യത്ത് പടർന്ന് പടിക്കാനും, പിടിപ്പിക്കാനുമായി പ്രയത്നിക്കുക.

തുടർന്ന് വായിക്കുക. ....

# റോബേർട്ട് ക്ളൈവ് - 2

## Robert Clive - 2

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ജീവതം മടക്കുകയും, മുരടിച്ചതായ് തോന്നുകയും ചെയ്തിട്ടുണ്ടെങ്കിലും, ജീവിതക്ലേശത്തിന്റെ കാഠിന്യം കുറയ്ക്കാനായി, ക്ളൈവ് കമ്പനിയുടെ ലൈബ്രറിയിൽ വളരെ അധികം സമയം ചിലവഴിച്ചു. ഇവിടെ മനസ്സിലാക്കേണ്ട കാര്യം ഇന്ത്യൻ ഉപദ്വീപിലും, ലോകത്തിന്റെ ഒട്ട് മിക്ക സ്ഥലങ്ങളിലും പടർന്നുനിന്ന ഇംഗ്ളീഷ് സമ്രാജ്യം പടുത്തുയർത്തിയതും, അവിടങ്ങളിൽ വളരെ കാര്യക്ഷമമായതുമായ ഭരണ സംവിധാനങ്ങൾ സൃഷ്ടിച്ചവർ ഔപചാരിക വിദ്യാഭ്യാസത്തിൽ വളരെ പിന്നിലായിരുന്നവരായിരുന്നു എന്നകാര്യമാണ്. ക്ളൈവ് പോലും സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കാത്ത വ്യക്തിയായിരുന്നു. കൈവശമുള്ള ഏറ്റവും മൂല്യമുള്ള മുതൽ ഇംഗ്ളീഷ് ഭാഷമാത്രമാണ്. ഇതുമതി, ഒരു മനുഷ്യന് മാനസികമായി ഉയർന്ന് നിൽക്കാൻ. ജീവിക്കാൻ ഒരു തൊഴിൽ വിവരവും.

റോബേട് ക്ളൈവിന് ജീവിതം പലതും ഒരുക്കിവച്ചിരുന്നു എന്നകാര്യം പിന്നീടുള്ള സംഭവവികാസങ്ങൾ തെളിവ് നൽകുന്നു. ഇദ്ദേഹത്തിന് യാതോരു സൈനിക പരിശീലനവും അനുഭവപരിചയവും ഇല്ലെങ്കിൽകൂടി, തന്റെ കണക്കപ്പിള്ളയെന്ന തൊഴിലിനോടൊപ്പം ആർക്കോട്ടിലെ ഇംഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ കച്ചവടകേന്ദ്രത്തിന് സുരക്ഷ നൽകുന്ന ചെറിയ സൈനിക സംവിധാനത്തിൽ Captain പദവിയും ഉണ്ടായിരുന്നു.

ആർക്കോട്ടിന് ചുറ്റുമുള്ള പ്രദേശങ്ങളിൽ രണ്ട് രാജക്കന്മാരുണ്ടായിരുന്നു. ഇതിൽ ചന്ദ്രഗിരിയിലെ രാജാവുമായി ഫ്രഞ്ചുകാർക്ക് നല്ല അടുപ്പമായിരുന്നു. ഇംഗ്ളണ്ടിന്റെ ഏതൊരു വാണിജ്യ ഏർപ്പാടും ലോകത്തിന്റെ ഏത് ഭാഗത്ത്വച്ചും നശിപ്പിക്കേണം എന്ന ഫ്രഞ്ച് സർക്കാരിന്റെ ആജ്ഞ നടപ്പാക്കാൻ ആർക്കോട്ടിലേയും ഫ്രഞ്ച് ആസ്ഥാനം തീരുമാനിച്ചതിന്റെ പിന്നോടിയായി, ചന്ദ്രഗിരി രാജാവിന്റെ ആൾബലത്തോടെ, ഫ്രഞ്ചുകാർ ഇംഗ്ളീഷ് കച്ചവട ആസ്ഥാനമായ കോട്ട യാതോരു മുന്നറിയിപ്പുമില്ലാതെ വളഞ്ഞു. കീഴടങ്ങുകയാണെങ്കിൽ സുരക്ഷിതരായി സ്ഥലം വിടാൻ അനുവദിക്കാം എന്ന് ഇംഗ്ളീഷ് പക്ഷത്തിന് സന്ദേശവും നൽകി. എന്നാൽ ഇത്യാദി ഉറപ്പുകൾക്ക് യാതോരു വിലയുമില്ലാത്ത ദേശമാണ് ഇന്ത്യൻ ഉപഭൂഖണ്ടം എന്ന കാര്യ ഏവർക്കും അറിവുള്ളകാര്യമാണ്. കാരണം, കീഴടങ്ങുന്ന ആൾ, പൊടുന്നനെ, നീയും, അവനും, അവളും ആയിമാറും. ഇങ്ങിനെ നിലവാരം കുറയുന്നവന് നൽകിയ യതോരു വാക്കും പാലിക്കാൻ മറുപക്ഷം ബധ്യസ്ഥതകാണിക്കില്ല. ഇംഗ്ളീഷിൽ ഒട്ടും തന്നെ ഇല്ലാത്ത ഒരു പ്രതിഭാസമാണ് ഇത്.

കീഴടങ്ങിയാൽ എടാ, നീ, തുടങ്ങിയ വാക്കുകളുടെ പ്രഹരവും, മാരകമായ ദേഹോപദ്രവും ആയിരിക്കും ഫലം. ഇതിനാൽ തന്നെ കീഴടങ്ങുകയെന്നത് പരിഗണിക്കാൻ പറ്റുന്ന ഒരു ഉപാധിയല്ല. പടപൊരുതി നിൽക്കാൻ പറ്റില്ല. കാരണം, വാണിജ്യകേന്ദ്രമാണ്. വാണിജ്യപ്രവർത്തനങ്ങളിൽ വ്യാപൃതരായ, പ്രായം ചെന്ന ഇംഗ്ളീഷ്കാർക്ക് യുദ്ധകാര്യങ്ങളിൽ വിവരം ഇല്ലതന്നെ. പിന്നെയുള്ള ഒരേ ഒരു മാർഗ്ഗം, ഇംഗ്ളീഷ് കോട്ടയ്ക്ക് തൊട്ട് അടുത്തുള്ള കടലിലേക്ക്, രാത്രയുടെ ഇരുളിൽ നീങ്ങി, അവിടുള്ള തോണികളിൽ കയറി രക്ഷപ്പെടുക. ഇത് ഇംഗ്ളീഷുകാർക്ക് കാര്യമായ പ്രശ്നമുള്ള കാര്യമായി തോന്നിയില്ല. കാരണം, ഇത് തന്ത്രപരമായ പിൻവാങ്ങൽ (Strategic retreat) മാത്രമാണ്.

എന്നാൽ പ്രാദേശിക *ബഹുമാന-അപമാന* കോഡുകളെക്കുറിച്ച് അനുഭവജ്ഞാനമുള്ള ക്ളൈവ് ഈ തീരുമാനത്തെ എതിർത്തു. ഇന്ത്യൻ ഉപദ്വീപിൽ സാമൂഹിക മാനസീകാവസ്ഥ ഇംഗ്ളണ്ടിലുള്ളത്പോലെയല്ല. മാനം പോയാൽ, നാട്ടിൽ പിടിച്ച് നിൽക്കാൻ ആവില്ല. പേടിത്തൊണ്ടനാണ് എന്ന വിവരം സമൂഹത്തിൽ പടർന്നാൽ, കമ്പനിയുടെ ഒറ്റ കച്ചവട വണ്ടിക്കും ഈ പ്രദേശത്തിലൂടെ നീങ്ങാൻ ആവില്ല. എല്ലായിടത്ത്വച്ചും, പ്രദേശിക ആൾകൂട്ടങ്ങൾ അതിൽ കൈവയ്ക്കും. ഇവിടങ്ങളിൽ വലിയവനും, ശക്തനും, കായിക ശക്തിയുള്ളവനും രാജകീയ പ്രതാപമുള്ളവനും മറ്റും മാത്രമേ സ്വദേശം വിട്ട് ധൈര്യമായി നീങ്ങാൻപറ്റുള്ളു.

കടലിലൂടെ രക്ഷപ്പെടുന്നത് ക്ളൈവ് എതിർക്കുന്നു. എന്നാൽ പിന്നെ മറ്റെന്താണ് ഈ പ്രശ്നത്തെ നേരിടാനുള്ളമാർഗ്ഗം ക്ളൈവ് തന്നെ മറ്റൊരുമാർഗ്ഗം കാണിച്ച് കൊടുക്കേണം.

ക്ളൈവിന്റെ ആവശ്യപ്രകാരം ഒരു ചെറിയ സംഘം പട്ടാളത്തെ ക്ളൈവിന് നൽകപ്പെട്ടു. ഇതിൽ ഭൂരിഭാഗവും തമിഴന്മാരായിരുന്നു. ബാക്കി ഇംഗ്ളീഷ് യുവാക്കളും. രണ്ട് കൂട്ടർക്കും യുദ്ധങ്ങളിൽ പങ്കെടുത്തുള്ള പരിചയം കാര്യമായിട്ടുണ്ടായിരുന്നില്ല. രാത്രിയുടെ ഇരുളിൽ ഇവർ ഇംഗ്ളീഷ് കോട്ടയിൽ നിന്നും മതിൽ ചാടി, 20 കിലോമീറ്ററോളം ദൂരത്തുള്ള ഫ്രഞ്ച് കോട്ടയിലേക്ക് നീങ്ങി. ഫ്രഞ്ച് കോട്ടയിൽ യാതോരു യുദ്ധതയ്യാറെടുപ്പിമില്ലാത്ത അവസ്ഥയായിരുന്നു. കാരണം, കുടുങ്ങിക്കിടക്കുന്ന ഇംഗ്ളീഷ് പക്ഷം ഇങ്ങിനെയൊരു ധിക്കാരത്തിന് തയ്യാറാകുമെന്ന് ഫ്രഞ്ച്കാർ സ്വപ്നത്തിൽപോലും ചിന്തിച്ചിരിക്കില്ല.

ഫ്രെഞ്ച്കോട്ട കൈവശപ്പെടുത്തിയ ക്ളൈവ്, അവിടെയുള്ള ഫ്രെഞ്ച് പതാക മാറ്റി, പകരം Union Jack ഉയർത്തി. ഈ വിജയം നേരം വെളുത്തപ്പോൾ, പ്രാദേശികരിൽ അമ്പരപ്പ് ഉയർത്തി. ഇപ്പോൾ ഇങ്ഗ്ളീഷ് പതാക രണ്ട് കോട്ടകളിൽ പറക്കുന്നു. ഫ്രെഞ്ച്കാർക്ക് കോട്ടയില്ല. ചന്ദ്രഗിരി രാജാവ് ഇളിഭ്യനുമായി.

ഫ്രെഞ്ചുകാരും ചന്ദ്രഗിരിരാജാവിന്റെ ആൾക്കൂട്ടവും തിരിച്ച് ഫ്രെഞ്ച്കോട്ടയിലേക്ക് ഓടി. എന്നാൽ അകത്ത് കടക്കാനായില്ല. തുടർന്ന് ആറ് മാസക്കാലം ക്ളൈവും കൂട്ടാളികളും, കോട്ടയ്ക്കകത്ത് കുടുങ്ങിപ്പോയി. ഇങ്ഗ്ളീഷ് പക്ഷവും ക്ളൈവ് രക്ഷപ്പെടുമെന്ന് എന്ന് കണ്ടില്ല. എന്നാൽ ക്ളൈവിന്റെ കൂടെയുണ്ടായിരുന്ന തമിഴ് പട്ടാളക്കാർ, ക്ളൈവിനോട് ആരാധനപോലുള്ള ആദരവ് നൽകി. കാരണം, എടാ, നീ, ഉനക്ക്, പോയാ, വായാ തുടങ്ങിയ വാക്കുകളില്ലാത്ത, ഇങ്ഗ്ളീഷ് പെരുമാറ്റമാണ് ക്ളൈവിൽ നിന്നും അവർക്ക് ലഭിച്ചത്. ഇത് തികച്ചും പുതുമയാർന്ന നേതൃത്വ പെരുമാറ്റമായിരുന്നു. കോട്ടയിൽ ഭക്ഷണ പദാർത്ഥങ്ങൾ ഒട്ടുമുക്കാലും തീർന്നുതുടങ്ങിയപ്പോൾ, തമിഴ്പട്ടാളക്കാർ ക്ളൈവിന്റെ അടുത്ത്വന്ന്, ചോറ് ഇങ്ഗ്ളീഷ് പട്ടാളം കഴിക്കേണമെന്നും, കഞ്ഞിവെള്ളം തങ്ങൾ കഴിക്കാമെന്നും പറഞ്ഞതായി രേഖപ്പെടുത്തിക്കാണുന്നു.

കോട്ടയ്ക്കുള്ളിൽ കാര്യങ്ങൾ ഇങ്ങിനെയാണെങ്കിലും, പുറത്ത് ഇങ്ഗ്ളീഷ് പക്ഷത്തിന്റെ പേരും പെരുമയും അനുദിനം ഉയർന്നുകൊണ്ടിരുന്നു. പ്രാദേശിക ഫ്യൂഡൽ ഭാഷയിൽ ഉയർന്ന കോഡുകൾ ജനങ്ങൾ അവർക്ക് നൽകി. ഇങ്ഗ്ളീഷ് കച്ചവട വണ്ടികൾക്ക് സുരക്ഷിതത്വം ഏറിവന്നു. എന്നാൽ ഫ്രെഞ്ചുകാരുടേയും ചന്ദ്രഗിരി രാജാവിന്റേയും നിലവാരം താഴോട്ട് നീങ്ങിക്കൊണ്ടിരുന്നു.

ഇങ്ങിനെ ഇങ്ഗ്ളീഷ്പക്ഷത്തിന് ജനപിന്തുണ ഏറുന്നത് കണ്ട് ചന്ദ്രഗിരി രാജാവിന്റെ ശത്രുവായ മുഹമ്മദ്ദലി എന്ന പ്രദേശിക രാജാവും, മറാഠി പടയും വന്ന് ഏതാണ്ട് ആറ് മാസം കോട്ടയ്ക്കകത്ത് അകപ്പെട്ടുപോയ ക്ളൈവിനേയും കൂട്ടാളികളേയും രക്ഷപ്പെടുത്തി. ഇതൊടെ ഫ്രെഞ്ച്കാരുടെ ശക്തി ഇന്ത്യൻ ഉപദ്വീപിന്റെ തെക്കൻ പ്രദേശങ്ങളിൽ നിന്നും ക്ഷയിച്ചുതുടങ്ങി.

ഇങ്ഗ്ളീഷ് ഭാഷയിലും പെരുമാറ്റരീതികളിലും എന്തോ വിചിത്രമായ മാസ്മരികതയുണ്ട് എന്ന തോന്നൽ പരന്നുതുടങ്ങി. കാരണം, ഒറ്റയ്ക്കൊറ്റയ്ക്ക് എടുത്തു നോക്കിയാൽ, തികച്ചും ലളിതവും, ശക്തികുറഞ്ഞതും, മൃദുലവും, സ്ത്രൈണഭാവമുള്ളതുമായ ഇങ്ഗ്ളീഷ് പെരുമാറ്റരീതികളിൽ തമ്മിൽ പാരവെയ്ക്കണം, മറ്റെയാളെ തരം താഴ്ത്തണം, പിന്നിൽ നിന്നും കുത്തണം, തുടങ്ങിയ വികാരങ്ങൾ ഉയർത്താനുള്ള കഴിവ് താരതമ്യേന കുറവാണ്. ഇത് ക്ളൈവിന്റെ കാര്യത്തിൽതന്നെ വളരെ വ്യക്തമാണ്. ചെറുപ്രായം. പോരാത്തതിന്, ക്ളൈവിന്റെ മുകളിൽ മെയ്ജർ ലോറൻസ് (Major Stringer Lawrence)എന്ന സൈനിക ഓഫീസർ ഉണ്ടായിരുന്നു. മലയാളത്തിൽ ആണ് ക്ളൈവും മറ്റ് ഇങ്ഗ്ളിഷുകാരും പ്രവർത്തിച്ചിരുന്നിരുന്നതെങ്കിൽ, ഭാഷാപരമായ അവൻ, അയാൾ, അദ്ദേഹം, അവർ, സാർ, ചേട്ടൻ, നീ, നിങ്ങൾ, താങ്കൾ, സാർ തുടങ്ങിയ വാക്കുകളും പേര് വിളിക്കുന്നത് സംബന്ധിച്ചും, പേര് സൂചിപ്പിച്ച് പറയുന്നത് സംബന്ധിച്ചും ആളുകളിൽ മാനസിക വിരോധങ്ങളും, മനപ്രയാസങ്ങളും ഉയരുമായിരുന്നു. ചെറുപ്രായക്കാരനായ ക്ളൈവ് വ്യക്തമായും കഴിവും, കാര്യക്ഷമതയും കാണിക്കുകയും, പേരും പെരുമയും ലോകമെമ്പാടും നേടുകയും ചെയ്യുന്നത് കാണുമ്പോൾ, ഉയർന്ന ഉദ്യോഗസ്ഥർക്ക് മാത്രമല്ല, മറിച്ച് കൂടെയുള്ള മറ്റുള്ളവർക്കും പ്രശ്നങ്ങൾവരും. കാരണം, കീഴ്ജീവനക്കാരും, മറ്റ് ആളുകളും, ക്ളൈവിനേയും തങ്ങളേയും വ്യത്യസ്തങ്ങളായ വാക്കുകളാൽ സൂചിപ്പിച്ച് പറഞ്ഞ് ഇവരിൽ വിദ്വേഷം കയറ്റും. എന്നാൽ ഈ പ്രതിഭാസം Pristine Englishൽ നടപ്പിലാക്കേണമെങ്കിൽ കരുതിക്കൂട്ടി പലതും ചെയ്യേണ്ടതായി വരും. ഫ്യൂഡൽ ഭാഷകളിൽ ഇവ സ്വാഭാവികമായി നടപ്പിലാകും.

ഇത് തന്നെയാണ് ഇങ്ഗ്ളീഷ് സാമ്രാജ്യം ലോകമെമ്പാടും പടർന്ന്പിടിച്ചതിനുള്ള കാരണം. യാതോരുവിധ ആധുനിക സാങ്കേതികതകളും ഇല്ലാത്ത കാലത്ത്, ലോകമെമ്പാടും വളരെ കാര്യക്ഷമമായതും, അഴിമതിയില്ലാത്തതും, പ്രാദേശിക ജനങ്ങളുടെ സ്നേഹം ലഭിച്ചതുമായ ഒരു വൻസാമ്രാജ്യം സ്ഥാപിതമായത് ഇങ്ഗ്ളീഷ് ഭാഷയിലെ നിരന്ന കോഡുകൾമൂലം മാത്രമാണ്.

മെയ്ജർ ലോറൻസും ക്ളൈവും തമ്മിൽ വളരെ നല്ല ബന്ധമായിരുന്നു. ക്ളൈവ് ഇങ്ഗ്ളീഷ് ലോകത്തിൽ വളരെ പ്രസിദ്ധനായി വളർന്നിട്ടും ലോറൻസ്, ക്ളൈവിന്റെ മേൽ ഉദ്യോഗസ്ഥനായി തുടർന്നു. യാതോരു പ്രശ്നങ്ങളുമില്ലാതെ. തമ്മിൽ ബന്ധപ്പെടുത്തുന്ന You, He, His, Him &c.വാക്കുകളിൽ യാതോരു വ്യത്യാസവുമില്ലാതെ.

അടുത്ത ലക്കത്തിൽ ക്ളൈവ് പ്ളാസി യുദ്ധം ജയിച്ചതിന് പിന്നിലെ ഭാഷാപരമായ ഹേതു ചർച്ചചെയ്യുന്നതായിരിക്കും.

# ഫ്യൂഡൽ ഭാഷാ പ്രശ്നം

ഇങ്ഗ്ളിഷിലെ പൊളൈറ്റ്നെസ് എന്ന സങ്കൽപ്പം ഒരു ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ

English politeness in a feudal language ambience

ഈ എഴുത്തുകാരൻ ഭാഷകളിലെ കോഡുകളെക്കുറിച്ച് നിരീക്ഷണപഠനങ്ങൾ കുറെ വർഷങ്ങൾക്ക് മുമ്പുമുതൽ നടത്തിത്തുടങ്ങിയിട്ടുള്ള വ്യക്തിയാണ്. 1989ൽ ഇത് സംബന്ധിച്ച് ആദ്യമായി ഒരു പുസ്തകം (March of the Evil Empires: English versus the feudal languages) എഴുതിയപ്പോൾ, സോഫ്റ്റ്വേർ എന്ന ആശയസങ്കൽപ്പത്തെക്കുറിച്ച് അറിവില്ലായിരുന്നു. എന്നാൽ ഈ പുസ്തകം 2001ഓട് കൂടി വീണ്ടും വിപുലപ്പെടുത്തിയെഴുതുമ്പോഴേക്കും, കമ്പ്യൂട്ടറുകളെക്കുറിച്ചും, സോഫ്റ്റ്വേറിനെക്കുറിച്ചും പലവിധവിവരങ്ങളും ഈ എഴുത്തുകാരൻ നേടിക്കഴിഞ്ഞിട്ടുണ്ടായിരുന്നു.

ഭാഷയൊരു സോഫ്റ്റ്വേറിനോടോ, അതുമല്ലെങ്കിൽ ഒരു സോഫ്റ്റ്വേർ ആപ്ളിക്കേഷനോടോമറ്റോ സാമ്യതയുള്ള എന്തോ ഒന്ന് ആണ് എന്ന് ഈ എഴുത്തുകാരന് ബോധ്യമുണ്ട്. ഈ വിഷയത്തെക്കുറിച്ച് പിന്നീട് കൂടുതലായി സംസാരിക്കാം.

ഈ പ്രാവശ്യത്തെ ലേഖനത്തിൽ ഇന്ത്യൻ ഭാഷകളിലെ *വിനയ-ഭവ്യതാ* കോഡുകളെ ഇങ്ഗ്ളിഷിലെ Politness എന്ന സങ്കൽപ്പവുമായി താരതമ്യം ചെയ്ത് കൊണ്ട് സംസാരിക്കാം. ഇങ്ഗ്ളണ്ടിൽ നിന്നും വന്ന ഇങ്ഗ്ളിഷിൽ Thank you, Please, Excuse me, I beg your pardon, Pardon, I'm sorry, I regret, I appologise, Can I?, May I? തുടങ്ങിയ പ്രയോഗങ്ങൾ ഉണ്ട്. പ്രഥമദൃഷ്ട്യാനോക്കിയാൽ, ഇവയ്ക്കെല്ലാം തന്നെ മലയാളത്തിലും, ഇന്ത്യയിലെ മറ്റ് ഫ്യൂഡൽ ഭാഷകളിലും തുല്ല്യമായ വാക്കുകൾ ഉണ്ട് എന്ന തോന്നൽ വരാം. എന്നാൽ ഇത് ശരിയല്ല. കാരണം, ഇങ്ഗ്ളിഷിലെ Politnessഎന്ന സങ്കൽപ്പത്തിനോട് താദാത്മ്യം ഉള്ള ഈ വാക്കുകൾക്ക് മലയാളത്തിലും മറ്റ് ഫ്യൂഡൽ ഭാഷകളിലും സാമാനമായ പ്രയോഗങ്ങൾ ഇല്ലതന്നെ. ആകെയുള്ളത്, അതാത് ഫ്യൂഡൽ ഭാഷകൾ പ്രചരിപ്പിക്കുവാൻ വെമ്പൽകൊള്ളുന്ന വ്യക്തികൾ, ഇങ്ഗ്ളിഷിലെ ഓരോ പ്രയോഗത്തിനും തുല്ല്യമായത് എന്ന് കൊട്ടിഘോഷിച്ചുകൊണ്ട് പല വാക്കുകളും, ഒരുക്കിനിർത്തിക്കാണിക്കുകമാത്രമാണ് ചെയ്യുന്നത്. എന്നാൽ ഈ ഒരുക്കിനിർത്തിക്കാണിക്കുന്ന വാക്കുകളെ, അവയുടെ കോഡ് വിന്യാസത്തിലൂടെ നോക്കിയാൽ, തികച്ചും വ്യത്യസ്തങ്ങളായ അർത്ഥവും വ്യക്തിബന്ധച്ചരടുകളും ഉള്ളവയാണ് എന്ന് കാണാവുന്നതാണ്.

ഈ വാക്കുകളുടെ കോഡ്നിലവാരത്തിലേക്ക് കടക്കാതെതന്നെ, ഇങ്ഗ്ളിഷിലെ ഓരോ വാക്കുകളോടും ബന്ധിപ്പിക്കപ്പെട്ടിരിക്കുന്ന ഈവാക്കുകൾക്ക്, ആ ഇങ്ഗ്ളിഷ് വാക്കുകളുമായുള്ള വ്യത്യാസത്തെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം.

ആദ്യം നമുക്ക് ഇങ്ഗ്ളിഷിലെ Thank you എന്ന വാക്ക് എടുക്കാം. മലയാളത്തിലെ *നന്നി* (നന്ദി) എന്നവാക്കാണ് Thank youഎന്ന ഇങ്ഗ്ളിഷ് വാക്കിന്റെ അർത്ഥമായി ഉപയോഗിച്ച്തുടങ്ങിക്കാണുന്നത്. ഈ അവകാശവാദത്തിൽ കാര്യമായപ്രശ്നങ്ങൾ ഉണ്ട്. ഒന്നാമതായി, ജന്മി കുടിയാന് എന്തെങ്കിലും ഒരു ഉപകാരം ചെയ്താൽ, കുടിയാൻ ജന്മിയോട് *നന്നി* എന്ന് പറയുമായിരുന്നോ എന്നത് തീർച്ചയില്ല. കാരണം, അങ്ങിനെയൊരു കീഴ്വഴക്കം ഉണ്ട് എന്ന് തോന്നുന്നില്ല. ഇങ്ഗ്ളിഷിലെ *appreciation* എന്ന വക്ക് അർത്ഥമാക്കുന്ന കാര്യമാണ് പ്രശ്നം. താഴെയുള്ളവന്റെ *appreciation* മുകളിലുള്ളവർക്ക് പുല്ല് വിലയാണ് എന്നത് ഒരു പ്രശ്നം.

എന്നാൽകാര്യങ്ങൾ കുറേക്കൂടി സങ്കീർണ്ണമാണ്. ഇന്നുള്ള ഔപചാരികമായി വികസിപ്പിച്ചെടുത്ത മലയാളത്തിൽ *നന്നി*യെന്ന വാക്ക് സർവ്വത്ര ഉപയോഗിക്കപ്പെടുന്നുണ്ട്, ഔപചാരികമായി. എന്നാൽ ഇത് ഇങ്ഗ്ളിഷിലെ *thank you* എന്ന പ്രയോഗത്തിന് അടുത്തെവിടെയും എത്തുന്നില്ലതന്നെ.

*Thank you* എന്നവാക്ക് ആളുകളുടെ സ്ഥാനമാനങ്ങൾക്കും, തൊഴിൽപദവികൾക്കും മറ്റ് രീതിയിൽ ഫ്യൂഡൽഭാഷകളിൽ വിവേചനപരമായി ദർശ്ശിക്കപ്പെടുന്ന നിലവാരങ്ങക്കും അതീതമായി ഉപയോഗിക്കാവുന്ന ഒരു പ്രയോഗമാണ്. ഉദാഹരത്തിന് ഹോട്ടലിലെ വെയ്റ്ററോടും, കീഴ്ജീവനക്കാരനോടും, പണിക്കാരനോടും, മക്കളോടും, വിദ്യാർത്ഥികളോടും, മുതലാളിയോടും, അദ്ധ്യാപകനോടും, മേലുദ്യോഗസ്ഥനോടും *thank you* ഒരേപോലെ ഉപയോഗിക്കാം.

എന്നാൽ *നന്നി*യെന്ന വാക്ക്, ഹോട്ടലിലെ വെയ്റ്ററോടും, കീഴ്ജീവനക്കാരനോടും, പണിക്കാരനോടും, മക്കളോടും വിദ്യാർത്ഥിയോടും, മറ്റും അവരുടെ മുകളിൽ ഉള്ളവർ ഉപയോഗിച്ചാൽ, മലയാളത്തിലെ മറ്റ് ഭാഷാ വാക്യകോഡുകളുമായി താദാത്മ്യപ്രശ്നം ഉദിക്കും. ഉദാഹരണത്തിന്, മുതലാളി തൊഴിലാളിയോട് പറയുന്നു *നീ പോയി ഒരു ഗ്ളാസ് വെള്ളം കൊണ്ടുവരൂ*. തൊഴിലാളി വെള്ളം കൊണ്ട്വന്ന് കൊടുക്കുന്നു. അപ്പോൾ മുതലാളി പറയുന്നു *നന്നി*. ഇങ്ഗ്ളിഷിലെ *politness* എന്ന സങ്കൽപ്പം മലയാളത്തിലേക്ക് ലയിപ്പിക്കാനായി വരുംകാലങ്ങളിൽ ഈ *നന്നി* പ്രയോഗം സാർവത്രികമാക്കാൻ ആരെങ്കിലും ഒരുമ്പെട്ടാലും, മലയാളത്തിലെ നീ, നിങ്ങൾ, താങ്കൾ,

സാർ പ്രയോഗങ്ങളിൽ മാറ്റം വരുന്നില്ല എന്ന് ഓർക്കേണം. അതിനാൽ തന്നെ ഈയൊരു *നന്നി*പ്രയോഗം വെറുമൊരു പ്രഹസനം മാത്രമായിരിക്കും.

ഇങ്ഗ്ളിഷിൽ thank youഎന്നു പറയുന്നതിൽ കാര്യമായതും, ആഴമേറിയതുമായ വൈകാരികഭാവം ഉണ്ട്. എന്നാൽ മലയാളത്തിൽ thank you/*നന്നി* എന്ന് ആരെങ്കിലും പറഞ്ഞാൽ കാര്യമായി എന്തെങ്കിലും ലഭിച്ച തോന്നൽ ലഭിക്കില്ല. കാരണം, വലിയവർക്ക് എന്തെങ്കിലും ഉപകാരപ്രദമായത് ചെയ്യുന്നതിലാണ്, ഫ്യൂഡൽ ഭാഷാകോഡുകൾ വിലനൽകുക. അല്ലാതെ മുക്കാൽ പൈസകൈയിലില്ലാത്തതോ, അല്ലെങ്കിൽ സാമൂഹികമായി വിലയില്ലാത്തവർക്കോ, ഉപകാരം ചെയ്യുന്നതിൽ മൂല്യമില്ല. അവരുടെ *നന്നി*ക്കെന്ത് വിലയിരിക്കുന്നു. അവർ നൽകേണ്ടത് പണമാണ്. അതിന് മൂല്യമുണ്ട്.

> പണ്ട് തിരുവിതാംകൂറിൽ വച്ച് ഒരു കഥകേട്ടിരുന്നു. സായിപ്പിന് റോട്ടിൽ വച്ച് എന്തോ ചെറു സഹായം ചെയ്തു, ഒരാൾ. മലയാളം പഠിച്ച് പരിശീലിച്ചുകൊണ്ടിരുന്ന സായിപ്പ് ചോദിച്ചു, *പൈസവേണോ, നന്ദി വേണോ* എന്ന്. സായിപ്പ് ഉദ്ദേശിച്ചത് *നന്നി*യാണ്. എന്നാൽ സായിപ്പ് പഠിച്ച മലയാളം *നന്ദി*യെന്ന വാക്കാണ്. ഇതിനെ വാക്കുകൾ പ്രകാരമുള്ള ഉച്ചാരണത്തിൽ സായിപ്പ് ചോദിച്ചു *നന്ദി വേണോ* എന്ന്. ഈ *നന്ദി*യെന്താണ് എന്ന് അപരന് മനസ്സിലായില്ല. നന്ദിയെന്നാൽ പൈസയേക്കാൾ വലിയ എന്തോ ആണ് എന്ന് കരുതി, അയാൾ പറഞ്ഞു, നന്ദി മതി എന്ന്. അപ്പോൾ സായിപ്പ് പറഞ്ഞു നന്ദി, നന്ദി. പോയത് പണം. ലഭിച്ചത് നന്ദി. സഹിക്കാൻ പറ്റുന്നകാര്യമല്ല.

സർക്കാർ ഫോമുകളിലും മറ്റും നന്ദിയെന്ന് അടിക്കുറിപ്പായി വായ്ച്ചു കണ്ടിരിക്കും. ഈ വാക്കിന് യാതോരു അർത്ഥവുമില്ല. യാതോരുരീതിയിലും സർക്കാർ തൊഴിലാളികൾ എന്തെങ്കിലും നന്നിയുണ്ട് എന്ന തോന്നൽ ഉളവാകുന്നുണ്ടെങ്കിൽ, അത് വെറുമൊരു തോന്നൽമാത്രമാണ്. വെറും പ്രഹസനം മാത്രം.

ഇനി *Please* എന്ന പ്രയോഗം നോക്കാം. ഇതിന്റെ അർത്ഥം ദയവ് ചെയ്ത് എന്നോ ദയവായി എന്നോ ആണ് എന്ന് മലയാളത്തിൽ പഠിപ്പിക്കുന്നു.

യഥാർത്ഥത്തിൽ Please എന്നവാക്കിന് ദയവ് ചെയ്ത് എന്നോ ദയവായി എന്നോ ഉള്ള അർത്ഥമല്ല പൊതുവായി ഉള്ളത്. ഉദാഹരണത്തിന് അദ്ധ്യാപകനോട് ഇങ്ഗ്ളിഷിൽ വിദ്യാർത്ഥി പറയുന്നു 'Please close the door'. ഇതിന്റെ അർത്ഥം ദയവ്ചെയ്ത് വാതിൽ ഒന്ന് അടയ്ക്കൂ എന്ന് തർജ്ജമചെയ്യുന്നുണ്ടെങ്കിലും, ഇത് ഇങ്ഗ്ളിഷിൽ വിനയത്തോടുകൂടിയുള്ള ഒരു അഭ്യർത്ഥനയല്ല. മറിച്ച് *politeness* കലർന്ന ഒരു ആജ്ഞയാണ്. തന്നെക്കാൾ സ്ഥാനത്തിൽ ഉയർന്ന ഒരാളോട് ഇങ്ഗ്ളിഷിൽ ഇങ്ങിനെയൊരുകാര്യം ആവശ്യപ്പെടാനുള്ള കൂടുതൽ ഉത്തമമായ വാചകം *Can you please close the door?* എന്നോ *Could you please close the door?* എന്നോ ആണ്. കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ കൽപ്പന, ആജ്ഞ, ഉത്തരവ് തുടങ്ങിയവ *please* കലർന്നാണ് ഉപയോഗിക്കാറ്. അതിന്റെ ഭാഗമായി *please*എന്നവാക്ക് ഇവയോടൊപ്പം ഉപയോഗിക്കപ്പെടും. എന്നാൽ ഇന്ന്, ഇങ്ഗ്ളണ്ടിന്റെ പാരമ്പര്യ സാഹിത്യങ്ങളിലൂടെ അല്ല പലരും ഇങ്ഗ്ളിഷ് പഠിക്കുന്നത്. സർക്കാർ സ്കൂളുകളിലേയും, മറ്റ് മിക്ക ടെക്സ്റ്റ് ബുക്ക് പ്രസാധകരുടെയും ഇങ്ഗ്ളിഷ് പാഠപുസ്തകങ്ങൾ ഇന്ന് തയ്യാറാക്കുന്നത്, ഇങ്ഗ്ളണ്ടിന്റെ പാരമ്പര്യ സാഹിത്യങ്ങളുമായി പുലബന്ധം പോലുമില്ലാത്തവരാണ്. അതിനാൽ തന്നെ ഇന്ന് പ്രചുരപ്രചാരം വന്ന് കൊണ്ടിരിക്കുന്ന ഇങ്ഗ്ളിഷ് മിക്കവാറും ഫ്യൂഡൽ ഭാഷകളുടെ പരുക്കൻ ചുവയുള്ളതാണ്. ഇത് പഠിപ്പിക്കുവാനും പഠിക്കാനും പാടുള്ളതല്ല.

ഇനി Sorry എന്ന പ്രയോഗം നോക്കാം. I am sorry എന്ന വാക്യം മലയാളത്തിൽ ഞാൻ ഖേദിക്കുന്നു എന്നായി തർജ്ജമചെയ്ത് വരുന്നുണ്ടെങ്കിലും, എന്തെങ്കിലും തെറ്റോ, അബദ്ധമോചെയ്ത് പോയിട്ട്, ഞാൻ ഖേദിക്കുന്നു, എന്ന്കൂടിപ്പറഞ്ഞാൽ, അധികപ്രസംഗമോ, കാനൂലോ മറ്റോ ആയി തോന്നിയേക്കാം. അതിനാൽ തന്നെ, I am sorry എന്ന വാക്യത്തെ, ക്ഷമിക്കേണം എന്നായിട്ടാണ് തർജ്ജമചെയ്യപ്പെടുന്നതും, കേൾക്കുന്ന ആൾ മനസ്സിലാക്കുന്നതും. എന്നാൽ, ഇങ്ഗ്ളിഷിൽ Sorry എന്ന പ്രയോഗം ഇതിൽനിന്നും തെല്ല് വ്യത്യസ്തമാണ്. ഇക്കാര്യം ചെയ്തതിൽ എനിക്ക് ദുഃഖമുണ്ട് എന്ന് സമ്മതിക്കുന്നു. എന്നാൽ ഇതിന് നിങ്ങൾ/സാർ/നീ ക്ഷമിക്കേണം എന്ന ഒരു ദയനീയമായ അഭ്യർത്ഥന ഇതിൽ ഇല്ല. പറയുന്ന ആൾ തന്റെ അപരാധം അംഗീകരിക്കുന്നു. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ താഴെക്കിടയിലുള്ള ഒരാൾ ഇങ്ങിനെ സ്വന്തം വ്യക്തിത്വം ബലിയർപ്പിക്കാതെ, തനിക്ക് അപരാധബോധം ഉണ്ട് എന്ന് അറിയിക്കുന്നത് അധികപ്രസംഗമായേ (കാനൂലായേ) മറ്റുള്ളവർ കാണുകയുള്ളൂ. അതിനാൽ തന്നെ, Sorry എന്ന് ഒരാൾ പറഞ്ഞാൽ, എന്നോട് ക്ഷമിക്കേണം എന്ന് താഴെയുള്ള ആൾ മുകളിലെ നിലവാരത്തിലുള്ള ആളോട് അപേക്ഷിക്കുന്നതായേ മലയാളത്തിൽ മനസ്സിലാക്കുകയുള്ളൂ.

ഇങ്ങിനെ sorryഎന്ന ഇങ്ഗ്ളിഷ് വാക്ക് മലയാളത്തിൽ പറഞ്ഞാൽ, ഇങ്ഗ്ളിഷിൽ പ്രതീക്ഷിക്കുന്ന പ്രതികരണമല്ല മലയാളത്തിൽ ലഭിക്കുക. പറയുന്ന ആൾ തരംതാണതായി കാണുകയും, മറ്റേയാൾ അയാളുടെ മേൽ കയർത്ത് കയറുകയുമാണ്

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

മലയാളത്തിൽ സംഭവിക്കുക.

ഇനി മറ്റൊരു വശം കൂടിയുണ്ട്. ഇങ്ഗ്ളിഷിൽ sorry എന്ന പദം ആരോടും ഉപയോഗിക്കാവുന്നതാണ്. കീഴ്ജീവനക്കാരനോടും, മറ്റും ഇത് പ്രയോഗിക്കാം. എന്നാൽ മലയാളത്തിൽ മേലുദ്യോഗസ്ഥൻ കീഴ്ജീവനക്കാരനോടും അദ്ധ്യാപകൻ വിദ്യാർത്ഥിയോടും, മാതാവ് മകനോടും, മുതലാളി തൊഴിലാളിയോടും മറ്റും sorry എന്ന പ്രയോഗം നടത്തിയാൽ, ആ പറയുന്ന ആൾക്ക് മാനസികമായി എന്തോ കഴിവ് കേടുണ്ട് എന്ന രീതിയിലാണ് sorry ലഭിച്ച ആളും, ഈ സംഭാഷണം കേട്ട മറ്റുള്ളവരും കരുതുക.

മലയാളത്തിലെ ഫ്യൂഡൽ ഭാഷാകോഡുകളിൽ മുകളിൽ ഉള്ളവർ താഴെയുള്ളവരോട് sorry എന്ന വാക്ക് ഉപയോഗിക്കാനുള്ള സൗകര്യം ഇല്ലായെന്ന് പറയാവുന്നതാണ്. ഔപചാരികമായി *ക്ഷമിക്കണം* എന്നൊക്കെപ്പറയാറുണ്ടെങ്കിലും.

പണ്ട് കണ്ടകാര്യമാണ്. ഉയർന്ന സ്ഥാനത്തുള്ള ഓഫീസർ പ്രായമുള്ള പ്യൂണിനോട് സംസാരിക്കുന്നതിനിടയിൽ, എന്തിനെയോപറ്റിപ്പറഞ്ഞ് sorry എന്ന് പറഞ്ഞു. ഉടനെ പ്യൂൺ ഞെട്ടി. അയാൾ മേലുദ്യോഗസ്ഥനോട് പറഞ്ഞു, 'സാറ്, എന്നോട് sorry പറയരുത്. അത് എനിക്ക് താങ്ങാനാവില്ല'. ഇവിടെ സംഭവിച്ചത്, പ്യൂൺ അയാളുടെ ഓഫീസർ പറഞ്ഞ വാചകം മലയാളത്തിലേക്ക് തർജ്ജമ ചെയ്ത്, മനസ്സിലാക്കിയത് കൊണ്ടാണ്. ഇങ്ങനെ: 'താങ്കൾ എന്നോട് ക്ഷമിക്കണം'. ഇത് മലയാളഭാഷാകോഡുകളിൽ കാര്യങ്ങൾ മലക്കം മറിയുന്ന വാചകമാണ്. യജമാന സേവകനായ പ്യൂണിന് സഹിക്കാൻ പറ്റുന്നകാര്യമല്ല.

ഭാഷകളെ ഒരു സോഫ്റ്റ്വേറായി കാണുകയും, അവയിലെ വാക്കുകളെ ചില പ്രത്യേകതരം കോഡുകളുമായി കാണുകയും ചെയ്താൽ, പല വാക്കുകൾക്കും വാക്യങ്ങൾക്കും വ്യത്യസ്തങ്ങളായ ദിശാകോഡുകളും, ബലവും ശക്തിയും, കാര്യങ്ങൾക്ക് തുടക്കം കുറിക്കാനും, അന്ത്യം സംഭവിപ്പിക്കാനും, കാര്യങ്ങളെ നിർത്തിക്കാനും മറ്റുമുള്ള കഴിവുകൾ ഉണ്ട് എന്ന് കാണാവുന്നതാണ്.

നേരത്തെ സൂചിപ്പിച്ച എല്ലാ വാക്കുകളും ചർച്ചക്ക് യോജിച്ചവയാണെങ്കിലും, ഇവിടെ എടുത്ത് പറയാൻ ആഗ്രഹിക്കുന്ന വാക്കാണ് apologise. ഇതിന്റെ അർത്ഥം *ക്ഷമായാചനം ചെയ്യുക, മാപ്പ് ചോദിക്കുക* എന്നൊക്കെയാണ് എന്ന് പറയാറുണ്ടെങ്കിലും, യഥാർത്ഥത്തിൽ ഇങ്ഗ്ളിഷിൽ ഇങ്ങിയെ ഒരു യാചനയോ, *മാപ്പ്* ചോദിക്കലോ ഒന്നും തന്നെയില്ല. സ്വന്തം മനസ്സിൽ താൻ തെറ്റാണ് ചെയ്തത് എന്ന് മനസ്സിലാക്കി അത് സമ്മതിച്ച്, പ്രായശ്ചിത്തം ചെയ്യുന്ന ഒരു മാനസികാവസ്ഥയാണ്, apologise എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കുന്നത്. ഇതിനാൽ തന്നെ ഏത് നിലയിലുള്ള മഹാനും, എത്രതന്നെ താഴെയാണ് എന്ന് മലയാളം ഭാഷാകോഡുകൾ നിർവ്വചിക്കുന്ന ആളോടും apologise എന്ന വാക്ക് ഉപയോഗിക്കാവുന്നതാണ്. എന്നാൽ ഇങ്ങിനെയുള്ള I apologiseഎന്ന വാചകം മലയാളത്തിലും മറ്റ് അതുപോലുള്ള ഫ്യൂഡൽ ഭാഷകളിലും തർജ്ജമചെയ്യാൻ അനുവദിക്കരുത് എന്ന് മാത്രം. കാരണം, പ്രസിഡന്റ് ക്ളിന്റൺ, മോണിക്ക ലെവിസ്കിയോട് I apologise എന്ന് പറഞ്ഞു എന്ന് മലയാള പത്രങ്ങൾ റിപ്പോർട്ട് ചെയ്തത് പോലെയാകും. മലയാളത്തിൽ ഇത്, പ്രസിഡന്റ് ക്ളിന്റൻ, മോണിക്ക ലെവ്സ്കിയോട് മാപ്പ് ചോദിച്ചു എന്ന രൂപത്തിലാണ് അച്ചടിച്ച് വരിക.

ഇങ്ങിനെയുള്ള തർജ്ജമ, ഇന്ത്യൻ സാമൂഹിക ഘടനയിൽ ഉയരങ്ങളിൽ നിൽക്കുന്നവർക്ക് അരോചകമായി വരും. അവർ ഇതിനൊന്നും മുതിരില്ല. കാരണം, ഇങ്ങിനെചെയ്താൽ ചിലപ്പോൾ സാമൂഹികഘടന തന്നെ പ്രാദേശിക ഭാഷകളിൽ മലക്കം മറിഞ്ഞേക്കും.

ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം, ഇങ്ഗ്ളിഷ് എന്ന ഭാഷാ സോഫ്റ്റ്വേർ, മലയാളം പോലുള്ള ഭാഷാ സോഫ്റ്റ്വേറുകളിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒന്നാണ്, എന്നാണ്. ഇങ്ഗ്ളിഷ് ഭാഷ വിഭാവനം ചെയ്യുന്ന സാമൂഹിക ഘടന, ഫ്യൂഡൽ ഭാഷകൾ വിഭാവനം ചെയ്യുന്ന സാമൂഹിക ഘടനയിൽ നിന്നും തികച്ചും വിഭിന്നമാണ്. ഈ കാര്യം വിശദീകരിക്കാനായി, നമുക്ക് കമ്പ്യൂട്ടറിൽ ഉപയോഗിക്കുന്ന MS Wordഡും Adobe InDesign നും താരതമ്യംചെയ്യാം. ഇവ രണ്ടും പുസ്തകങ്ങളും ലേഖനങ്ങളും മറ്റും കമ്പ്യൂട്ടറിൽ ഡിസൈൻ ചെയ്യാനായി ഉപയോഗിക്കുന്ന സോഫ്റ്റ്വേർ ആപ്ളിക്കേഷനുകളാണ്. എന്നിരുന്നാലും, ഇവയ്ക്ക് ഓരോന്നും പേജ് ഡിസൈൻ ചെയ്യുന്നത് വ്യത്യസ്ത രീതിയലാണ്. രണ്ടിലൂടെയും പ്രഥമദൃഷ്ട്യാ ഒരേപോലുള്ള ഡിസൈനുകൾ ചെയ്യാമെന്ന് തോന്നാമെങ്കിലും, യഥാർത്ഥത്തിൽ ഡിസൈനുകൾ തമ്മിൽ വ്യത്യസ്തത ഉണ്ടാകാം. കാരണം, ഇവ ഓരോന്നും വ്യത്യസ്ത രീതിയിലാണ് ഫോൺടുകളേയും, ടെക്സ്റ്റ്കളേയും, ചിത്രങ്ങളേയും പേജുകളിൽ ഘടനചെയ്യുന്നത്.

ഇത് ഒരു ചെറിയ ഉദാഹരണം മാത്രമാണ്. ഭാഷകളിലെ വ്യത്യസ്ഥങ്ങളായ വാക്യ – വാക്ക് കോഡുകൾ വ്യത്യസ്തങ്ങളായ രീതിയിൽ മനുഷ്യരേയും, അവരുടെ പെരുമാറ്റങ്ങളേയും ഘടനചെയ്യുന്നു.

To know more about these things, download Shrouded Satanism in Feudal Languages Connect to the Internet & Click here

# സ്വാതന്ത്ര്യ സമരമെന്ന കള്ളക്കഥയിൽനിന്നും



ഇങ്ഗ്ലിഷ് ഭരണകാലത്തിൽ രണ്ട് തികച്ചും വ്യത്യസ്ത കാലഘട്ടങ്ങളുണ്ടായിരുന്നു. ആദ്യത്തേത്, ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയുടേത്. രണ്ടാമത്തേത്, ഇങ്ഗ്ളണ്ടിന്റെ നേരിട്ടുള്ള ഭരണം. ഇന്ത്യൻ ഉപദ്വീപിലെ ഭൂരിപക്ഷ ജനക്കൂട്ടങ്ങളായ അടിമപ്പെട്ടവർക്കും, മറ്റ് താഴെക്കിടയിലുള്ളവർക്കും ആദ്യമായി സാമൂഹിക അധമത്വത്തിൽ നിന്നും ഉയരാം എന്ന തോന്നൽ വന്നത് ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരണകാലത്താണ്. ഈസ്റ്റ് ഇന്ത്യാ കമ്പനി പല പാരമ്പര്യ രാജവംശങ്ങളെ നിലനിൽക്കാൻ അനുവദിച്ചിരുന്നുവെങ്കിലും, പൊതുവെ പറയുകയാണെങ്കിൽ, ഈസ്റ്റ് ഇന്ത്യാ കമ്പനിയിലെ ഉദ്യോഗസ്ഥർക്ക് ഇന്ത്യൻ ഉപഭൂഖണ്ഡത്തിലെ ഭൂജന്മികളോടും, സമീന്താരികളോടും, രാജവംശങ്ങളോടും, മറ്റ് സാമൂഹികമേൽക്കോയ്മയിലുള്ളവരോടും പുച്ഛമായിരുന്നു എന്നതാണ് വാസ്തവം. ഇത് തീർച്ചയായും അവരിൽ അസ്ഡാളിപ്പും, വിരോധവും, വെറുപ്പും, മാനസിക അനിശ്ചിതാവസ്തയും സംജാതമാക്കിയിരുന്നു. ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരണം തുടരുകയാണെങ്കിൽ തങ്ങളുടെ പാരമ്പര്യമായ സാമൂഹിക പദവികളും, മറ്റും അവതാളത്തിലാകുമെന്ന് അവരിൽ അറിവ് ഉണർന്നിരുന്നു.

ശിപായി ലഹളയ്ക്ക് ശേഷം ബ്യൂട്ടിഷ്-ഇന്ത്യയുടെ ഭരണം ഇങ്ഗ്ലിഷ് റാണി നേരിട്ട് ഏറ്റെടുത്തതോടുകൂടി, ഇന്ത്യൻ ഉപദ്വീപിലെ സാമൂഹിക മേൽക്കോയ്മയിൽ നിന്നവർക്ക് സമാധാനമായി. കാരണം, അവരുടെ നിലനിൽപ്പിനേയും, പാരമ്പര്യ അവകാശങ്ങളേയും ഇങ്ഗ്ലിഷ് രാജവംശം അംഗീകരിച്ചു. എന്നാൽ, ഈസ്റ്റ് ഇന്ത്യാ കമ്പനി സമൂഹത്തിൽ കാര്യമായ മാറ്റങ്ങൾ വരുത്തിക്കഴിഞ്ഞിരുന്നു. നൂറ്റാണ്ടുകളായി, അർദ്ധമനുഷ്യരായും, മൃഗതുല്ല്യരായും സ്വയം മനസ്സിൽകരുതിയിരുന്നവരിൽ ഇങ്ഗ്ലിഷ് സാമൂഹിക ആശയവിനിമയ കോഡുകളെക്കുറിച്ച് ചെറുതായുള്ള വിവരവും മറ്റും കാര്യമായ മാനസിക വളർച്ചയ്ക്ക് കാരണമായിക്കഴിഞ്ഞിരുന്നു.

ഇതിൽ പൂർണ്ണമായ നന്മമാത്രമെയുണ്ടായിരുന്നുള്ളു എന്നുംകരുതാൻ ആവില്ല. കാരണം, നൂറ്റാണ്ടുകളായി വിധേയത്വവും ബഹുമാനവും നൽകിയിരുന്നവർക്ക്, ഉയരാൻ കഴിയുമ്പോൾ, ഇങ്ഗ്ലിഷിൽ ഇല്ലാത്ത ഒരു പ്രതിഭാസംകൂടി സംഭവിക്കും, ഇന്ത്യൻ ഉപദ്വീപിൽ. താഴെനിന്നും പൊന്തിവരുന്നവർ ബഹുമാനവും വിധേയത്വവും പിൻവലിക്കും എന്നുമാത്രമല്ല, മറിച്ച് അവർ കാലാകാലങ്ങളായി ബഹുമാനിച്ച ആളുകളോടും, അവരുടെ കുട്ടികളോടും മാന്യമല്ലാത്തവാക്കുകളും, പ്രയോഗങ്ങളും, അതിരുകൾവിട്ട ലൈംഗിക അഭിവാഞ്ജയും മറ്റും പുതുതായി ലഭിച്ച സാമൂഹിക ഉന്നമനത്തിന്റെ പിൻബലത്തോടെ പ്രകടിപ്പിക്കും. അവരുടെ പിതൃക്കൾ ബഹുമാനിച്ചിരുന്ന കുടുംബക്കാരെ, ഇക്കൂട്ടർ നീ എന്ന് സംബോധനചെയ്യുകയും, അവൻ, അവൾ തുടങ്ങിയ പ്രയോഗങ്ങളിലൂടെ സാമൂഹികമായ ചളിക്കുണ്ടിലിട്ടമർത്തുകയും, അവരെപ്പറ്റി എന്ത് തോന്യാസവും പറയുകയും മറ്റും ചെയ്യും.

ഇത്യാദി ദുഷ്ടപരമായ പെരുമാറ്റം ഇങ്ഗ്ലിഷ് ഭാഷാ സംവിധാനങ്ങളോട് കാര്യമായി അടുപ്പം ലഭിച്ച പിന്നോക്കക്കാർക്കല്ല ഉണ്ടാവുക. കാരണം, കലർപ്പില്ലാത്ത ഇങ്ഗ്ലിഷ് (Pristine-English) ഭാഷാ സംവിധാനങ്ങൾ പരിചയിച്ചവരിൽ, കാര്യമായ മാനസിക വിനയത്വവും, മറ്റുമാണ് വരിക. എന്നാൽ ഇങ്ഗ്ലിഷ് ഭാഷാ സംസ്കാരത്തിന്റെ വെളിച്ചത്തിൽ, അതുമായി നേരിട്ട് യാതോരു ബന്ധവുമില്ലാതെ തന്നെ, അത് നൽകിയ സാമൂഹിക സ്വാതന്ത്ര്യം ഉപയോഗിച്ച് കൊണ്ട് വളർന്നവർക്ക്, ആരോടും എന്തുമാകാമെന്ന മനോഭാവമാണ് വരിക. ഇത് ഫ്യൂഡൽ ഭാഷകളിൽ, *അവളോ, ഓളോ* ആയിരുന്ന ആൾ *അവർ, ഓര്* തുടങ്ങിയവ ആയാലുള്ള അവസ്ഥപോലെയാണ്. അങ്ങാടിയിലൂടെ കുനിഞ്ഞ് നടന്ന ഓള് (അവൾ), ഒരു നാൾ ടീച്ചറായാലുള്ളത് പോലെയാണ്. പിന്നെ ആരേയും കൂസാതെയുള്ള ഒരു ശക്തിപ്രകടനമാണ്.

മറ്റൊരു പ്രതിഭാസം, ജനാധിപത്യമെന്ന അതീവ അപകടകരമായ സാമൂഹീക പരീക്ഷണവും ഇങ്ഗ്ലിഷ് രാജഭരണക്കാലത്ത്, ഇവിടെ നടപ്പിൽവരുത്തി. ഇങ്ഗ്ലിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി നടപ്പിൽ വരുത്തിയ ഭരണ സംവിധാനത്തിന്റെ കാര്യക്ഷമതയിൽ വെള്ളം ചേർക്കുന്ന ഏർപ്പാടായിരുന്നു ഇത്. ഇതിന്റെ അനന്തരഫലവും പിന്നീടാണ് ഈ ഉപഭൂഖണ്ഡം ശരിക്കും അനുഭവിച്ചത്. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

ജനാധിപത്യം വന്നതോടുകൂടി, ആർക്കും കേറി രാജ്യം ഭരിക്കാം എന്ന നിലവന്നു. ഇത് ഈ ഉപഭൂഖണ്ഡത്തിലെ പാരമ്പര്യ കുട്ടിരാജ ഭരണങ്ങളുടെ താന്തോന്നിത്തത്തിൽനിന്നും ഒരു മോചനമായികാണാമെങ്കിലും, ജനാധിപത്യം ഇവയെയല്ല സ്ഥാനച്ചലനം നടത്താൻ തുനിഞ്ഞത്. കാരണം, പാരമ്പര്യ കുട്ടിരാജ ഭരണങ്ങൾ ഇപ്പോഴേക്കും നിഷ്പ്രഭമായിക്കഴിഞ്ഞിരുന്നു. പുതുതായി അടിച്ചേൽപ്പിച്ച ജനാധിപത്യം, ജനാധിപത്യത്തെ ഇവിടെ നടപ്പിൽ വരുത്തിയ ഇങ്ഗ്ലിഷ് ഭരണത്തെത്തന്നെയായിരുന്നു തുരങ്കംവച്ചത്. ഈ വിഢ്ഢിത്തത്തിന് പിന്നിൽ പ്രവർത്തിച്ചത്, ഇങ്ഗ്ളണ്ടിലെ വിഢ്ഢികളായ സാമൂഹിക പരിഷ്കർത്താക്കളും, വിദ്യാഭ്യാസപരമായ വിദ്വാന്മാരും മറ്റുമായിരുന്നു. എന്നാൽ ഇക്കൂട്ടർക്ക്, പാഠപുസ്തകങ്ങളിലൂടെ കിട്ടുന്ന

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

വിഢ്ഢിവിവരങ്ങളെ കൈവശമുണ്ടായിരുന്നുള്ളു.

ഇന്ത്യൻ ഉപദ്വീപിലെ ധനികരം, ഭൂജന്മികളും, ഫ്യൂഡൽപ്രഭുക്കളും, കുട്ടിരാജ കുടുംബാംഗങ്ങളും, മറ്റും ഇങ്ഗ്ളണ്ടിലേക്ക് മക്കളെ പഠിക്കാനാണ് എന്ന ഭാവത്തിൽ അയച്ചു. ഈ കുട്ടികൾ ഇങ്ഗ്ളണ്ടിൽ ചെന്നപ്പോൾ, കാര്യങ്ങൾ ബഹുരസം. ഇന്ത്യൻ ഉപദ്വീപിൽനിന്നും സ്വപ്നംപോലും കാണാൻപറ്റാത്ത സാമൂഹിക സ്വാതന്ത്ര്യം. ആരെയും, You, Mr., Mrs., Miss., തുടങ്ങിയവാക്കുകളാൽ സംബോധനചെയ്യാം. He, She, His, Him, Her, Hers, Mr., Mrs., Miss., തുടങ്ങിയവാക്കുകൾ ഏവരെക്കുറിച്ചും പറയാം. രാജാവാണെങ്കിലും, റാണിയാണെങ്കിലും, You, He, She, His, Him, Her, Hers തുടങ്ങിയ വാക്കുകൾ മതി അവരെക്കുറിച്ച് സൂചിപ്പിച്ച് സംസാരിക്കാനും, അവരെ സംബോധനചെയ്യാനും. അവരും തിരിച്ചിങ്ങോട്ട് അതേ വാക്കുകൾ തന്നെ ഉപയോഗിക്കും. ഇന്ത്യൻ ഉപദ്വീപിലെപ്പോലെ, ആളുടെ നിലവാരം അളന്ന്, അദ്ദേഹമെന്നോ, അവരെന്നോ, അയാളെന്നോ, അവനെന്നോ, അവളെന്നോ തരംതിരിച്ച് രാജാവും റാണിയും സംസാരിക്കില്ല.

ക്ളാസിലിരിക്കുമ്പോൾ, അദ്ധ്യാപകർ ക്ളാസിൽ കയറിവരുമ്പോൾ, എഴുന്നേൽക്കേണ്ട. അവരെ, അവരുടെ പേരിന് മുൻപിൽ, Mr. എന്നോ, Mrs. എന്നോ ചേർത്ത് സംബോധനചെയ്യാം. ഇന്ത്യൻ ഉപദ്വീപിൽ നിന്നും കയറിവന്നവർക്ക് വിശ്വസിക്കാൻപോലും പറ്റാത്ത വ്യക്തിസ്വാതന്ത്ര്യം. ഏവരിലും ഇതിനാലുള്ള വ്യക്തിത്വ വർദ്ധനവ് പെട്ടന്ന് തന്നെയുണ്ടായി. എന്നാൽ പാരമ്പര്യമായി ഇന്ത്യൻ ഉപദ്വീപിലെ ജനകോടികളെ അമർച്ചചെയ്തും, പറ്റിച്ചും, നിയന്ത്രിച്ചും, അപമാനിച്ചും, അടിമകളെപ്പോലെ നിർത്തിയ ആളുകളുടെ കുട്ടികൾക്കാണ് ഈ മാനസിക അനുഭവം ഉണ്ടായത്. അവരിൽ മിക്കവരും അവരുടെ പാരമ്പര്യമര്യാദകളിലൂടെമാത്രമേ ഈ അവസരത്തെ വിലയിരുത്തൻ പോയുള്ളു. കാര്യങ്ങൾ ഇവിടെ വളരെ എളുപ്പമാണ്. വിഡ്ഢികളായ ഇങ്ഗ്ളിഷുകാർ ഇന്ത്യൻ ഉപദ്വീപിൽ, സാധാരണ ജനങ്ങൾക്ക് വിദ്യാഭ്യാസവും, ഇങ്ഗ്ളിഷ് പരിജ്ഞാനവും, സാങ്കേതിവിജ്ഞാനവും, വ്യക്തിത്വവികസനവും മറ്റും നൽകുന്നു. ഇതിന്റെ ഭവിഷ്യത്ത് മനസ്സിലാക്കി പ്രവർത്തിക്കേണ്ടതാണ്. ഇങ്ങിനെ കാര്യങ്ങൾ അഴിച്ചുവിട്ടത് മാതിരി വിട്ടാൽ, ഇന്ത്യൻ ഉപദ്വീപിലെ പാരമ്പര്യ ജന്മിമാരും, ഫ്യൂഡൽ പ്രഭുക്കളുമായ തങ്ങളുടെ നില പരിതാപത്തിലാവും.

ഇങ്ഗ്ളിണ്ടിലെ സാധാരണ ജനങ്ങൾക്ക് ഈ കൂട്ടരെ ശരിക്കും മനസ്സിലായില്ല. അവരുടെ കാഴ്ചപ്പാടിൽ, ഈസ്റ്റ് ഇന്ത്യാ കമ്പനിയും, അതിന് ശേഷം, ബ്യൂട്ടണും പിടിച്ചടക്കി അടിമപ്പെട്ടവരാണ് ഇക്കൂട്ടർ. ഈ പാവങ്ങൾ ഇങ്ഗ്ളണ്ടിൽ വന്ന് പഠിക്കുന്നു. അവർ പഠിക്കട്ടെ.

ഇന്ത്യൻ ഉപദ്വീപിൽ നിന്നും കയറിവന്ന ഈ ധനികരായ തട്ടിപ്പുകാരുടെ അടുത്ത പരിപാടി, ബ്യൂട്ടണിലെ സോഷ്യലിസ്റ്റ് പാർട്ടിക്കാരുമായി ബന്ധപ്പെടലും, കൂട്ടായി പ്രവർത്തിക്കലുമായി. ലെയ്ബർ പ്പാട്ടി അടക്കമുള്ള ബ്യൂട്ടണിലെ സോഷ്യലിസ്റ്റ് പ്പാട്ടിക്കാർക്ക് മനസ്സിലായില്ല, ഇക്കൂട്ടർ ഇന്ത്യൻ ഉപദ്വീപിലെ സാധാരണക്കാരല്ലായെന്ന്. കാരണം, സാധാരണക്കാരന് ഇങ്ഗ്ളണ്ടിൽ പോയി പഠിക്കുകയെന്നത്, അന്ന് ചന്ദ്രനിൽ പോകുകയെന്നത് പോലെ, അസാധ്യമായകാര്യമാണ്.

ഇങ്ഗ്ളണ്ടിലെത്തിയ ഇന്ത്യൻ ഉപദ്വീപിലെ ധനികർ ഓരോരുത്തരും, ഇന്ത്യൻ ഉപദ്വീപിലെ ജനകോടികളുടെ നേതാവായി സ്വയം അവരോധിച്ചു. നൂറ്റാണ്ടുകളായി ഇന്ത്യൻ ഉപദ്വീപിൽ സാധാരണക്കാരായ ജനകോടികൾക്ക്, വിദ്യാഭ്യാസവും, മാന്യമായ വസ്ത്രധാരണവും, വാസസയോഗ്യമായ വീടുകളും, വൈദ്യചികിത്സാ സൗകര്യവും, പോഷകഗുണമുള്ള ഭക്ഷണവും, വാസസ്ഥലത്ത് ശുചിത്വവും, വ്യക്തിസുരക്ഷയും, സ്വന്തം ഭാര്യരെ സാമൂഹിക ഉന്നതരുടെ കൈവെക്കലിൽനിന്നും മാറ്റിനിർത്താനും മറ്റും സൗകര്യപ്പെടുത്താതിരുന്നവരാണ് ഇന്ത്യൻ ഉപദ്വീപിലെ ധനികരും, അവരുടെ മക്കളും. ഇത്യാദികാര്യങ്ങളെല്ലാം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും, അതിനു ശേഷംവന്ന ബ്യൂട്ടിഷ് ഭരണവും ഇന്ത്യൻ ഉപദ്വീപിൽ നടപ്പിൽ വരുത്തികൊണ്ടിരുന്നു. എന്നാൽ, ഇക്കാര്യങ്ങളെക്കുറിച്ച്, ഇങ്ഗ്ളണ്ടിൽ കാര്യമായ വിവരം ഇല്ലായിരുന്നു. കാരണം, അവിടെ നിന്നും, ഇന്ത്യൻ ഉപഭൂഖണ്ഡത്തിലേക്ക് വരുന്ന ഇങ്ഗ്ളിഷുകാർ കാണുന്നത്, ബ്യൂട്ടൺ ഭരിക്കുന്ന ഈ ഉപഭൂഖണ്ഡത്തിൽ, ബഹുഭൂരിപക്ഷം ജനങ്ങളും, അടിമകളെപ്പോലെയായിട്ടാണ്. ഇങ്ഗ്ളണ്ടിലെ ജനങ്ങളുമായി താരതമ്യം ചെയ്താൽ, ഈ ഉപദ്വീപിലെ സാധാരണ ജനങ്ങളിൽ വലിയൊരു വിഭാഗവും മൃഗങ്ങളെപ്പോലെയാണ്, സാമൂഹികമായി കണക്കാക്കപ്പെട്ടിരുന്നത്. ഇതിന്റെ കാരണം ബ്യൂട്ടിഷ് ഭരണം നടത്തുന്ന അമർച്ചയും, ചൂഷണവും ധനം കൊള്ളയടിയും മറ്റുമാണെന്നുവരെ മനസ്സിലാക്കിയ കഴുതകളായ ബ്യൂട്ടിഷുകാരും ഉണ്ടായിരുന്നു.

ഇന്ത്യൻ ഉപദ്വീപിലെ ഭാഷകളിൽ അതികഠിനമായ ഫ്യൂഡൽ കോഡുകൾ ഉണ്ട് എന്നകാര്യം ഒട്ടുമിക്ക ഇങ്ഗ്ളിഷുകാർക്കും അറിവില്ലായിരുന്നു. ഇവിടെ എത്ര ധനം ഉണ്ടായാലും, ഒരു വലിയ വിഭാഗം ജനം ചളിതേച്ചത് മാതിരി നിലനിൽക്കേണ്ടുന്ന ആവശ്യം ഫ്യൂഡൽ ഭാഷാകോഡുകളിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്.

ഇങ്ങിനെ ഇങ്ഗ്ളണ്ടിൽ പോയി, സ്വയം നേതാവായി പ്രഖ്യാപിച്ച് പല വിരുതന്മാരും ഉണ്ടായിരുന്നു. ഇക്കൂട്ടർ ഇങ്ഗ്ളണ്ടിൽ പോയി ഇങ്ഗ്ളീഷുകാരെ പേരുവിളിച്ച് സംസാരിക്കുന്നകാര്യംതന്നെ ഇന്ത്യൻ ഉപദ്വീപിൽ ഇവരുടെ സാമൂഹികമായ മൂല്യ വർദ്ധനവിന് ശക്തികൂട്ടി.

പലരും വൻആശയങ്ങൾ ഇറക്കി ബ്രിട്ടിഷ്-ഇന്ത്യയുടെ രാഷ്ട്രീയ നേതൃത്വപദവിയിലേക്ക് ഉയരാൻ വെമ്പൽ കൊണ്ടു. കാരണം, ഇങ്ഗ്ളണ്ടിൽ നിന്നും നോക്കിയാൽ, ലോകത്തിലെ പല ദേശങ്ങളും ഇങ്ഗ്ളിഷുകാരുടെ വരവോടെ, ബ്രിട്ടണുമായി കൂടിചേരാൻ വെമ്പൽകൊള്ളുന്നു. എന്നാൽ, ഇങ്ഗ്ളണ്ടിലെ ആളുകൾക്ക് ഇതിന് പിന്നിൽ പ്രവർത്തിക്കുന്ന ശക്തമായ കാര്യമെന്താണ് എന്ന് മനസ്സിലായില്ല. തികച്ചും, സത്യസന്ധവും, മാന്യതനിറഞ്ഞതും, കാര്യക്ഷമവുമായ ഭരണയന്ത്രം നടപ്പിലാക്കുന്നതും, വ്യക്തിസ്വാതന്ത്ര്യവും, വ്യക്തിത്വ വർദ്ധനവും മറ്റും മറ്റും പ്രദാനം ചെയ്യുന്ന ഇങ്ഗ്ളണ്ടുകാരുടെ ഭരണത്തിന് കീഴിലേക്ക് മാറാൻ നൂറ്റാണ്ടുകളായി അടിമകളെപ്പോലെ ജീവിച്ച ജനക്കൂട്ടങ്ങൾ വെമ്പൽകൊണ്ടു.

അതേ സമയും ഈ ജനക്കൂട്ടങ്ങളെ നൂറ്റാണ്ടുകളായി അടിമപ്പെടുത്തിയ ആളുകൾ ഇങ്ഗ്ളണ്ടിൽ കയറിക്കൂടി, തങ്ങൾ തങ്ങളുടെ രാജ്യത്തേയും നാട്ടുകാരേയും വിദേശ ഭരണത്തിന്റെ കാഠിന്യത്തിൽ നിന്നും രക്ഷിക്കുവാൻ പ്രയത്നിക്കുകയാണ് എന്ന ധാരണപരത്തി. ഇങ്ഗ്ളണ്ടിലെ ലെയ്ബർ പ്പാട്ടിക്കാരും, മറ്റ് ചില സോഷ്യലിസ്റ്റുകളും ഇവരോടൊപ്പം നിന്നും. ഇങ്ങിനെ വിലസിയ പലരും ഉണ്ട്. ഇതിൽ നഹ്റു, ഗാന്ധി, തുടങ്ങി പലരുടേയും പേര് പറയാൻ ആവും.

രാഷ്ട്രീയ നേതൃത്വത്തിലേക്ക് കടക്കാൻ വെമ്പൽക്കൂട്ടുന്ന എല്ലാ നേതാക്കളും പലവിധ വിദ്യകളും പ്രയോഗിക്കും. ഗാന്ധി പല ദിക്കിലും പലതും കളിച്ച് തിരിച്ച് പോരുന്നപോക്കിൽ നല്ലൊരു തന്ത്രം മെനഞ്ഞെടുത്തിരുന്നു. ഇത് ഗാന്ധി സ്വയം കണ്ടെത്തിയതാണോ എന്നോ, അല്ലെങ്കിൽ ഗാന്ധിയെ വളർത്താൻനായി പിന്നിൽ നിന്നും കളിച്ച, ബ്രിട്ടിഷ്-ഇന്ത്യയിലെ അറിയപ്പെടുന്ന ഒരു പ്രാദേശിക വ്യാപാരകുടുംബം മെനഞ്ഞെടുത്തതാണോ എന്നറിയില്ല. കാരണം, ഗാന്ധിയെയും ഗാന്ധിയുടെ സത്യാഗ്രഹം, രാമരാജ്യം, തുടങ്ങിയ ആശയങ്ങളും പത്രമാധ്യമങ്ങളിലൂടെ പ്രചരിപ്പിക്കാൻ പിന്നണിയിൽനിന്നും പണമിറക്കിയത് ഈ കുടുംബമാണ് എന്ന് പറയപ്പെടുന്നു.

ഗാന്ധിയും കോൺഗ്രസിലെ നേരത്തെയുള്ള നേതാക്കളും തമ്മിൽ വടംവലിയായിട്ടുണ്ടാകാം. കാരണം, രാവിലെ എഴുന്നേറ്റ് പത്രം തുറക്കുമ്പോൾ കോൺഗ്സ് നേതാക്കൾ കാണുന്നത്, ഗാന്ധിയുടെ പ്രസ്താവനകാളും മറ്റുമാണ്. ഇവ കോൺഗ്രസിനേയും, കോൺഗ്രസ് നേതാക്കളെയും ജനമദ്ധ്യത്തിൽ മറികടക്കാനുള്ള പരിപാടിയുടെ ഭാഗമാണെന്ന് അവർക്ക് വ്യക്തമായിട്ടുണ്ടാകാം. എന്നാലും എന്താണ് ചെയ്യുക? പത്രത്തിൽ പേരുവരുകയും, കരുതിക്കൂട്ടിയുള്ള നീക്കങ്ങളിലൂടെ ഈ വ്യക്തിയെക്കുറിച്ച് പൊതുവേദികളിൽ ചർച്ചയ്ക്ക് അവസരമൊരുക്കുകയും ചെയ്താൽ, ആ വ്യക്തി പൊതുജനശ്രദ്ധയിൽ വളരും. ഇതിനെ എങ്ങിനെയാണ് തകിടം മറിക്കുക.

ഇങ്ങിനെയുള്ള മത്സരഭാവത്തിൽ ഗാന്ധിയും കോൺഗ്രസ്സും സഹകരിച്ചും തമ്മിൽ മത്സരിച്ചും ഇറക്കിയ പരിപാടിയാണ് നിസ്സഹകരണം. ഇതിൽ വിദേശ വസ്ത്രങ്ങൾ അടക്കമുള്ള വസ്ത്തുക്കൾ കടകളിൽനിന്നും എടുത്തു കത്തിക്കുകയെന്ന പരിപാടിയുണ്ടായിരുന്നു. പലദിക്കിലും തെമ്മാടിക്കൂട്ടങ്ങളും, ഫ്യൂഡൽ ജന്മികളും, നിയമരാഹിത്യം നൽകുന്ന ആനന്ദം അനുഭവിക്കാനായി കോൺഗ്രസ് പ്രവർത്തകരായി, പല കടകളിലും കയറി വിൽപ്പനയ്ക്ക് വച്ച വസ്ത്തുക്കൾ പിടിച്ചെടുക്കുകയും, അവ തെരുവിലിട്ട് കത്തിക്കുകയും ചെയ്തു.

ജനങ്ങളുടെ സ്വത്തിനും ജീവനും, വ്യക്തിത്വത്തിനും സംരക്ഷണം നൽക്കാൻ ബാധ്യസ്ഥതയുള്ള ഇങ്ഗ്ളിഷ് ഭരണം ഈ തെമ്മാടിത്തത്തെ ശക്തമായിത്തന്നെ നേരിട്ടു. ഗാന്ധിയും ജയിലിൽപോയി. ഇവിടെ മനസ്സിലാക്കേണ്ടത്, ഭരണം ഇങ്ഗ്ളികാരുടേതാണ്. അവർക്ക് നീ, എടാ, എടീ, എന്താടാ, എന്താടീ തുടങ്ങിയ പ്രയോഗങ്ങൾ ഉപയോഗിക്കാൻ അറിയില്ലാത്തവരാണ്. ഇത്യാദി പ്രയോഗങ്ങൾ ഇങ്ഗ്ളിഷിൽ തർജ്ജമചെയ്താൽ നിസ്സാരങ്ങളായ അർത്ഥങ്ങളെ ലഭിക്കുകയുള്ളു. ഇതിനാൽ തന്നെ ഗാന്ധി ജയിലിൽ പോയെങ്കിലും, കാര്യമായ മനപ്രയാസമുണ്ടാക്കുന്ന അനുഭവമൊന്നും ഗാന്ധിക്ക് ലഭിച്ചിരിക്കില്ല. നെഹ്റു ജയിലിലിരുന്നാണ്, എച്ച് ജി വെൽസിന്റെയും മറ്റും ഗ്രന്ഥങ്ങൾ കോപ്പിയടിച്ച് തന്റെ വിഖ്യാതമായ Glimpses of the world history എഴുതിയത്. ഇതിൽ നിന്നും ഇങ്ഗ്ളിഷ് ഭരണകർത്താക്കളുടെ ജയിൽ ശിക്ഷയുടെ മാധുര്യത്തെക്കുറിച്ച് മനസ്സിലാക്കാവുന്നതാണ്. ബാലഗംഗാദർ തിലകൻ, ജയിലിലിരുന്നാണ് *ഗീത രഹസ്യ* എഴുതിയത്.

ചെറുകിടകച്ചവടക്കാരന്റെ മുതലുകളെ പിടിച്ചെടുത്ത് കത്തിക്കാനായി, കുബേരനായ ഗാന്ധി കുറെ തെമ്മാടിക്കൂട്ടങ്ങൾക്ക് പ്രേരണയും പ്രചോദനവും, ആഹ്വാനവും നൽകിയതിന്റെ തിക്തഫലം അനുഭവിച്ചവരെക്കുറിച്ച്, രബീന്ദ്രനാദ ടാഗോർ എഴുതിയ The Home and the World എന്ന നോവലിൽ പ്രതിപാദിക്കപ്പെടുന്നുണ്ട്. അതിൽ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

നിന്നുമുള്ള ഈ ഉദ്ദരണി നോക്കുക:

> **Quote**
>
> A FEW days later, my master brought Panchu round to me. His __zamindar__, it appeared, had fined him a hundred rupees, and was threatening him with ejectment.
> "For what fault?" I enquired.
> "Because," I was told, "he has been found selling foreign cloths. He begged and prayed Harish Kundu, his __zamindar__, to let him sell off his stock, bought with borrowed money, promising faithfully never to do it again; but the __zamindar__ would not hear of it, and insisted on his burning the foreign stuff there and then, if he wanted to be let off. Panchu in his desperation blurted out defiantly: "I can't afford it! You are rich; why not buy it up and burn it?" This only made Harish Kundu red in the face as he shouted: "The scoundrel must be taught manners, give him a shoe-beating!" So poor Panchu got insulted as well as fined.
>
> പാവപ്പെട്ട കച്ചവടക്കാരന്റെ കടയിൽചെന്ന്, അദ്ദേഹം കടമെടുത്ത് വാങ്ങിച്ചു വച്ചിരുന്ന കച്ചവട സാധനങ്ങൾ എടുത്ത് കത്തിക്കാൻ സംഘടിതമായി എത്തിയ ഗാന്ധിയുടെ അനുയായികളായ സെമീന്താരികളെ പാവപ്പെട്ട കച്ചവടക്കാരൻ നേരിടുന്നു. അദ്ദേഹം, മറ്റ് മാർഗ്ഗങ്ങളൊന്നും മുന്നിലില്ലായെന്ന് കണ്ട് ഇങ്ങിനെ പറയുന്നു 'നിങ്ങൾ ധനികരാണ്. എന്ത് കൊണ്ട് ഇവ വിലതന്ന് വാങ്ങിച്ച് കത്തിച്ച്കൂടാ?'
>
> ഈ ധിക്കാരവാക്കുകൾ കേട്ട് സെമീന്താരിക്ക് ദേഷ്യം വരുന്നു. അയാൾ അദ്ദേഹത്തെ പിടിച്ച് ചെരുപ്പ് കൊണ്ട് അടിക്കുന്നു. ഇതാണ് ഗാന്ധിയുടെ ഉഗ്രൻപ്രസ്ഥാനത്തിന്റെ യാധാർത്ഥ നിലവാരം. ഗാന്ധിയും അയാളെപ്പോലുള്ള മറ്റ് ധനികരും ഇങ്ഗ്ളണ്ടിൽ എത്തിയപ്പോൾ, ഇന്ത്യൻ ഉപഭൂഖണ്ഡത്തിലെ 37 കോടി ജനങ്ങളുടെ നേതാക്കളാണ് എന്ന് യാതോരു അടിസ്ഥാനവുമില്ലാതെ പ്രസ്തവിക്കുകയും മറ്റുചെയ്തു.

ജയിലിൽപോയപ്പോഴാണ് ഗാന്ധിക്ക് ബോധോദയം ഉണ്ടായത്. താൻ അകത്തായ തക്കം നോക്കി മറ്റ് നേതാക്കൾ തന്നെ മറികടക്കും. അതേ സമയം കോൺഗ്രസ് നേതാക്കൾക്ക് ഉശിരും ധൈര്യവും വരികയും, അതോടൊപ്പം പലദിക്കിലും നേതൃത്വവും പൊതുവേദികളിലുള്ള പ്രസംഗങ്ങളും, പരാമർശങ്ങളും മറ്റും. ഇത് അധികം നീണ്ടാൽ, ഗാന്ധിയെക്കുറിച്ച് ആളുകൾ മറന്നുപോകും. ഇത് ഇങ്ഗ്ളീഷ് ഭരണത്തിലെ ചില പൊട്ടന്മാർക്കും ഇഷ്ടമുള്ള കാര്യമല്ല. കാരണം, ഇവരിൽ പലർക്കും, പൊതുജനങ്ങൾക്കിടയിൽ പൊതുവായി ഇങ്ഗ്ളീഷ് ഭരണത്തോട് മതിപ്പാണ് ഉള്ളതെന്നും, അതിനുള്ള കാരണമെന്തെന്നും അറിയില്ലായിരുന്നു. ഗാന്ധി ഇവിടെ പ്രചരിപ്പിക്കുന്നത് അക്രമരാഹിത്യമാണെന്നും, അത് നല്ലകാര്യമാണെന്നും ഉള്ള വിഡ്ഢിത്തമാണ് ഇങ്ഗ്ളീഷുകാരിലെ ഇക്കൂട്ടർക്ക് ഉണ്ടായിരുന്ന ധാരണ. എന്നാൽ, ബ്യട്ടിഷ്-ഇന്ത്യയിൽ അങ്ങിനെ കാര്യമായ സായുധ വിപ്ളവമൊന്നും ഇങ്ഗ്ളീഷ് ഭരണത്തിന് എതിരായി നടന്നിരുന്നില്ല എന്നതാണ് വാസ്തവം. 37 കോടിയോളം ജനങ്ങളുള്ള ബ്യട്ടിഷ്-ഇന്ത്യയിൽ (പാക്കിസ്ഥാൻ, ഇന്ത്യ, ബങ്ഗ്ളാദേശ്) എത്രപേരാണ് ഇങ്ങിനെയൊരു സായുധവിപ്ളവിത്തിന് മുതിർന്നത്? ഇങ്ങിനെ തീവണ്ടിക്ക് ബോംബുവയ്ക്കുകയും, തോക്കെടുത്ത് കാര്യക്ഷമമായ ഭരണം നടത്തുന്നവരെ വെടിവെയ്ക്കുകയും, കത്തിയും കഠാരയുമുപയോഗിച്ച് വെട്ടിക്കൊല്ലുകയും, കുതിര വണ്ടികളിലേക്ക് വെടിവെച്ച് നിരപരാധികളായ യാത്രക്കാരെ കൊല്ലുകയും മറ്റും ചെയ്യുന്നവരെ ജനം അംഗീകരിക്കും എന്ന് കരുതുന്നത് തന്നെ വിഡ്ഢിത്തമാണ്. പ്രത്യേകിച്ചും ഈ പ്രദേശത്ത് പൊതുജനത്തിന് ജീവിത സൗകര്യങ്ങൾ ഉണ്ടാക്കുകയും, അണക്കെട്ടുകളും റോഡുകളും, വിദ്യാലയങ്ങളും, മറ്റുംമറ്റും സാധാരണ ജനത്തിന്റെ ഉപയോഗത്തിനായി കെട്ടിനിർമ്മിക്കുന്ന ഒരു ഭരണസമ്പ്രദായത്തിന്റെ ഭാഗമായവരെ കൊല്ലുന്നവരോട്. ഇങ്ങിനെയുള്ള പല ആക്രമണങ്ങളിലും മരിച്ചത് ഇന്ത്യൻ ഉപഭൂഖണ്ഡത്തിലെ *സ്വദേശീയരാണ്*.

അകത്തിരിക്കുന്ന ഗാന്ധിക്ക് ജനശ്രദ്ധതിരിച്ച് പിടിക്കാൻ മാർഗ്ഗം ഒന്നേയുണ്ടായിരുന്നുള്ളു. ജയിലിൽ നിന്നും പെട്ടെന്നൊരു പ്രസ്താവന. സമരം താൻ പിൻവലിച്ചുവെന്ന്. കോൺഗ്രസിലെ മറ്റ് നേതാക്കൾ രാവിലെ പത്രം വായിച്ചപ്പോൾ അന്ധാളിച്ചുപോയി. അവർ അറിയാതെതന്നെ അവർ നടത്തുന്ന സമരം പിൻവലിക്കപ്പെട്ടിരിക്കുന്നു! എന്തു ചെയ്യാം? പണം ഉപയോഗിച്ച് പത്രത്താളുകളുടെ തലക്കെട്ടുകൾ കരസ്ഥമാക്കി നാട്ടിൽ നേതൃത്വം ഏറ്റെടുക്കാൻ ആവും. ഗാന്ധി സമരം പിൻവലിച്ചുകൊണ്ട്, സമരത്തിന്റെ നേതാവ് താനാണ് എന്ന് ഒറ്റയടിക്ക് തെളിയിച്ചു. പിന്നീട്, 1919 മുതൽ 1930 വരെ, തമ്മിൽ പാരയും, പോരും മറ്റുമായി ഗാന്ധി പക്ഷവും, മറ്റ് പക്ഷങ്ങളും കോൺഗ്രസിനകത്തും പറുത്തും സമയംചിലവാക്കി.

**My article on Gandhi in Telegraph.UK**

# ഇന്ത്യൻ ഉപഭൂഖണ്ടത്തിലെയും ഇന്ത്യാ രാജ്യത്തിലേയും ഉദ്യോഗസ്ഥവർഗ്ഗം

ഇന്ത്യൻ ഉപദ്വീപിൽ വന്ന ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയ്ക്ക് എന്ത് കൊണ്ടാണ് ഇവിടുള്ള പ്രാദേശികരിൽ വലിയൊരു വിഭാഗത്തിന്റെ സഹകരണവും, സ്നേഹവും, പിന്തുണയും ലഭിച്ചത് എന്നതിനെക്കുറിച്ച്, അന്ന് ബ്യട്ടണിൽ താമസിച്ചിരുന്ന ബ്യട്ടിഷ് ജനതയ്ക്ക് കാര്യമായ ധാരണയില്ലായിരുന്നു. ബ്യട്ടണിൽ തന്നെ ഇങ്ഗ്ളിഷ്കാരല്ലാത്ത ഐെറിഷുകാരും, വെൽഷുകാരും, സ്കോട്ട്ലെന്റുകാരും ഉണ്ടായിരുന്നു എന്നകാര്യം ഓർക്കേണ്ടതാണ്. ഇവരെല്ലാം അവരവരുടെ ഭാഷാകോഡുകളിലൂടെയാണ് കാര്യങ്ങൾ മനസ്സിലാക്കിയിരുന്നത്.

ഇന്നും ബ്യട്ടണിലെ ജനതയ്ക്ക് ഇക്കാര്യത്തിൽ കാര്യമായ വിവരം ഇല്ലായെന്നുതന്നെ പറയുന്നതാവാം വാസ്തവം. ഇവരുടെയെല്ലാം ധാരണാപിശക്, ഇന്ത്യൻ ഉപദ്വീപിലെ ജനങ്ങൾ ഒരൊറ്റ ജനതയാണെന്നും, അവരെയെല്ലാം കീഴടക്കി ഇങ്ഗ്ളിഷ് പക്ഷം ഇവിടെ ഭരിക്കുയായിരുന്നു എന്ന ധാരണയാണ്. എന്നാൽ വാസ്തവം തികച്ചും വ്യത്യസ്തമായിരുന്നു. തമ്മിൽ തമ്മിൽ അമർത്തിയും, ദുഷിച്ച് വ്യാഖ്യാനിച്ചും, ചതിച്ചും, ചളിതേച്ചും, പാരവച്ചും, പലതട്ടുകളായി ജനക്കൂട്ടങ്ങളെ ഘടനചെയ്തും, താഴെ തട്ടിൽ അമർത്തപ്പെടുന്നവരെ കൂട്ടമായി അവഹേളിച്ചും മറ്റും ഉള്ള കുറെ ജനക്കൂട്ടങ്ങളായിരുന്നു, ഇന്ത്യൻ ഉപദ്വീപിന്റെ ഏത് ദിക്കിൽ ചെന്നാലും കാണുന്ന സാമൂഹിക ഘടന.

> ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഈ ജനക്കൂട്ടങ്ങളെ അവരുടെ പിശക് നിറഞ്ഞ സാമൂഹികാന്തരീക്ഷത്തിൽ നിന്നും മോചിപ്പിച്ച്, യാതോരു മതപരിവർത്തനമോ, മറ്റോ ചെയ്യാതെ തന്നെ സാമൂഹികമായും, മാനസികമായും ഉള്ള ഉന്നമനത്തിലേക്ക് നയിക്കുകയാണ് ചെയ്തത്.

എങ്കിലും, ബ്യട്ടിഷ് പക്ഷം അകന്നുതന്നെ നിന്നു. അവർ ഒരു ട്രെയ്നർ ജനക്കൂട്ടമായിത്തന്നെ നിലകൊണ്ടു. ഇതിനെ പലവിധത്തിൽ വ്യാഖ്യാനിക്കാനാവുമെങ്കിലും, ഈ അകന്നു നിൽക്കലാണ്, ഇവരിലേക്ക് ഇന്ത്യൻ ഉപദ്വീപിലെ ഭാഷകിളിലേയും, സാമൂഹിക പെരുമാറ്റങ്ങളിലേയും പിശകുകൾ കടന്നുചേരുന്നതിൽ നിന്നും രക്ഷിച്ചു നിർത്തിയത്. ഇതിനാൽ തന്നെ അവർക്ക് ന്യായമായും അവകാശപ്പെടാവുന്ന ഒരു ഗുണമേന്മയുണ്ട്.

ഇങ്ഗ്ളിഷ് ഭരണം ഇന്ത്യൻ ഉപദ്വീപിൽ നടപ്പിലാക്കിയ മഹനീയങ്ങളായ പലകാര്യങ്ങളുമുണ്ട്. ഇവയിൽ ഇവിടെ സൂചിപ്പിക്കാവുന്ന കാര്യം, അവർ ഇവിടുള്ള കുട്ടിരാജാക്കന്മാരെയും ഫ്യൂഡൽ ഭൂജന്മികളുടേയും ഗ്രാമീണ അധികാരികളുടേയും, അങ്ങിനെയുള്ള പല കാട്ടാള അധികാരങ്ങളുള്ള ഉദ്യോഗസ്ഥക്കൂട്ടങ്ങളുടേയും അധികാരത്തിന്റെ നട്ടെല്ലൊടിച്ചുവെന്നതാണ്. ഇക്കാര്യം ഇന്നും ഇങ്ഗ്ളണ്ടിൽ പോലും ആർക്കും അറിയില്ല തന്നെ.

എന്നാൽ ബ്യട്ടിഷ്-ഇന്ത്യയെന്ന രാജ്യത്തെ ബ്യട്ടിഷുകാർ ഇല്ലാതാക്കുകയും, അതിന്റെ ഒരു ഭാഗത്ത് ഇന്ത്യയെന്ന രാജ്യം സ്ഥാപിതമാകുകയും ചെയ്തതോടുകൂടി, ഈ ഫ്യൂഡൽ ഉദ്യോഗസ്ഥക്കൂട്ടങ്ങളുടെ തിരിച്ച് വരവ് സംഭവിച്ചു. ഇന്ത്യയിലെ അതിബുദ്ധിമാന്മാരും ഗംഭീര വിവരങ്ങളുടെ നിലവറയുമായ ചരിത്രകാരന്മാർ പറയാത്തതോ, അല്ലെങ്കിൽ അവർക്ക് അറിയാത്തതോ ആയ പല കാര്യങ്ങളും ഉണ്ട്.

പ്രാചീനകാലം മുതൽ ഇവിടെ നടമാടിയ ഒരു തെമ്മാടിത്തമാണ് കച്ചവടക്കൂട്ടങ്ങളുടെ മേൽ കരം ചുമത്തുകയെന്നത്. ഇതിൽ തന്നെ പലതും പറയാനുണ്ട്. സാമ്പത്തിക കഴിവും, ആൾബലവും, ജാതിപരമായി ഉയർച്ചയും, പേരും പെരുമയും ഉള്ളവർക്കേ കച്ചവട സാമഗ്രികളുമായി വിദൂരങ്ങളിലേക്ക് നീങ്ങാൻ പറ്റുള്ളു. കാരണം ഇവയൊന്നുമില്ലാതെ സ്വദേശം വിട്ട് പത്ത് പതിനാല് കിലോമീറ്റർ നീങ്ങിയാൽ തന്നെ, അവിടുള്ള ജന്മിമാരുടേയും കുട്ടിരാജാക്കന്മാരുടേയും കിങ്കരന്മാർ കച്ചവടക്കാരുടെ ദേഹത്തും, അവരുടെ സാമഗ്രികളിന്മേലും കൈവെയ്ക്കും. കൂടെ സ്ത്രീ ജനങ്ങൾ ഉണ്ടെങ്കിൽ, അവരേയും ഒരു ഉപയോഗിച്ചേ വീടു.

> ഇതിനാൽ തന്നെ എല്ലാവർക്കും കച്ചവടം സാധ്യമല്ല. ഉദാഹരണത്തിന്, വടക്കേ മലബാറിൽ തലശ്ശേരിയിൽ നിന്നും കുറച്ച് മരുമക്കത്തായ തീയ്യന്മാർ കച്ചവടസാമഗ്രികളുമായി വയനാട് ദിശയിലേക്ക് നീങ്ങിയാൽ, ഏതാനു കിലോമീറ്റർ ദൂരത്തുള്ള കൊച്ചു ഗ്രാമമായ കോട്ടയത്ത് എത്തുമ്പോഴേക്കും, അവിടുള്ള പ്രാദേശിക തമ്പുരാന്റെ ആളുകൾ അവരെ കൈവെയ്ക്കും. കാരണം, തീയ്യർ അവിടെ താഴ്ന്ന ജാതിക്കാരാണ്.

എന്നാൽ പ്രതാപവും, പേരും പെരുമയും ആൾ ബലവും ഉള്ള സ്ഥിരം കച്ചവടക്കൂട്ടങ്ങൾ നിത്യേനെ ദൂരങ്ങളിലേക്കും വിദൂരങ്ങളിലേക്കും നീങ്ങും, വലിയ പ്രശ്നങ്ങളില്ലാതെ. അവർക്ക് അറിവുള്ള കാര്യമാണ്, ഏത് സ്ഥലത്ത് ഏത് തമ്പുരാന്റെ ആളുകളെയാണ്

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

പ്രീതിപ്പെടുത്തേണ്ടതെന്നും, അത് എങ്ങിനെയാവണമെന്നും. പോകുന്ന വഴിക്കുള്ള ജന്മിമാരുടെ ആളുകൾക്ക് നിശ്ചിതമായ കരം നൽകേണം.

ഇത് നൽകിയില്ലെങ്കിൽ കച്ചവട സംരംഭം അവിടെ വച്ച് സ്തംഭിക്കും. ഈ കിട്ടുന്ന ധനം ജന്മിയും അയാളുടെ ഉദ്യോഗസ്ഥക്കൂട്ടങ്ങളും പങ്കുവെയ്ക്കും. ഇതിൽ ഒരു പങ്ക് നാട്ട് രാജാവിനും, വലിയ രാജാവിനും പങ്കായി നൽകും. ഇതാണ് ഇന്നത്തെ വാണിജ്യ നികുതി, അഥവാ സെയ്ൽസ് ടാക്സ് എന്നതിന്റെ ചരിത്രപരമായ അടിസ്ഥാനം.

ഇങ്ഗ്ളീഷ് ഭരണം ഈ പിടിച്ച്പറി നിർത്തിച്ചു. അവരുടെ നേരിട്ടുള്ള ഭരണത്തിന് കീഴിലുള്ള പ്രദേശങ്ങളിൽ പോലീസ് സ്റ്റേഷനുകളും നീതിന്യായവും നടപ്പിൽ വരുത്തി. ഇങ്ഗ്ളീഷ് ഭരണത്തിന് കീഴിൽ ജനങ്ങൾ തുല്യരാണ് എന്ന ഞെട്ടിപ്പിക്കുന്ന വിവരം ജന്മിമാരും, കുട്ടിരാജാക്കളും, മഹാരാജാക്കളും അറിഞ്ഞു. പലയിടത്തും അവരും പോലീസും തമ്മിൽ ഏറ്റുമുട്ടി. പോലീസുകാരും തദ്ദേശവാസികളായിരുന്നതിനാൽ, അവരുടേയും പെരുമാറ്റം ഉയർന്നനിലവാരത്തിലുള്ളതാകാൻ സാധ്യതയില്ല. ആഭിജാത്യം പേറുന്ന ജന്മികുടുംബങ്ങൾക്ക് ഇങ്ഗ്ളീഷ് ഭരണം ഒരു പ്രഹരം തന്നെയായിരുന്നു.

ഇങ്ഗ്ളീഷ് ഭരണകാലത്തിന്റെ ഏതാണ്ട് അവസാനംവരെ, വാണിജ്യ നികുതിയെന്ന തെമ്മാടിത്തം ബ്രിട്ടീഷ്-ഇന്ത്യയിൽ ഇല്ലായിരുന്നു. ഇവിടെ എടുത്തുപറയേണ്ടുന്ന കാര്യം, തിരുവിതാംകൂർ പോലുള്ള സ്വതന്ത്ര രാജ്യങ്ങളിൽ, കാര്യങ്ങൾ തികച്ചും വ്യത്യസ്തമായിരുന്നു. ജനങ്ങൾ നിയമത്തിന് മുന്നിൽ തുല്യരാണ് എന്ന ഞെട്ടിപ്പിക്കുന്ന നിയമമൊന്നും അവിടങ്ങളിൽ ഇല്ലായിരുന്നു.

ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഭരണകാലത്തിന് ശേഷം വന്ന ബ്രിട്ടൺന്റെ നേരിട്ടുള്ള ഭരണകാലത്ത്, ബ്രിട്ടീഷ്-ഇന്ത്യയിൽ ജനാധിപത്യം നടപ്പിലാക്കപ്പെട്ടു. ഇതിലൂടെ മൂന്ന് പ്രസിഡൻസികളിലും പ്രാദേശിക രാഷ്ട്രീയക്കാരുടെ മന്ത്രിസഭകൾ വരികയും, ഇവ സാവധാനത്തിൽ സെയ്ൽസ് ടാക്സ് അഥവാ വാണിജ്യ നികുതി എന്ന പിടിച്ചുപറി തിരിച്ചുകൊണ്ടുവരാൻ ഉത്സാഹംകാണിക്കുകയും, അവസാനം, ബ്രിട്ടീഷ്-ഇന്ത്യയുടെ അന്ത്യകാലത്തോടെ ഇത് നടപ്പിൽ വരുത്തുകയും ചെയ്തു.

ഈ ലേഖനത്തിൽ ഇനി പറയാൻ പോകുന്നത്, ഇന്നുള്ള വാണിജ്യ നികുതിയെന്ന ഉദ്യോഗസ്ഥക്കൂട്ടങ്ങളുടെ പിടിച്ച്പറിയെക്കുറിച്ചാണ്. ഇന്ത്യയിലെ അതിഗംഭീരവിവരമുള്ള ചരിത്രകാരന്മാരും, ബുദ്ധിജീവികളും ഇതിനെക്കുറിച്ച് എന്താണ് പറഞ്ഞിട്ടുള്ളതെന്നോ, അല്ലെങ്കിൽ എഴുതിയിട്ടുള്ളതെന്നോ അറിയില്ല.

> കേവലം രണ്ട് ശതമാനം നികുതിയിൽ നിന്നാണ്, രാജഗോപാലാചാരിയുടെ മെഡ്രാസ് പ്രസിഡൻസി മന്ത്രിസഭ ഈ ഫ്യൂഡൽവംശ തട്ടിപ്പറിക്ക് തുടക്കമിട്ടത് എന്നാണ് തോന്നുന്നത് (ഇത് ശരിയാണോ എന്ന് തെളിയിക്കുന്ന രേഖകൾ ഈ എഴുത്തുകാരന്റെ പക്കലില്ല). ഇത് ഇന്ന് വളർന്ന് വളർന്ന്, വൻ ശതമാനങ്ങളായി മാറിയിട്ടുണ്ട്.

പണ്ട് കാലങ്ങളിൽ ജന്മിമാർ അടിയാന്മാരെ ചൂഷണം ചെയ്ത്, ഭരിക്കുമ്പോഴും, അടിയാന്മാർ തന്നെ ഇതിനെ ന്യായീകരിക്കുമായിരുന്നു. ജന്മിയാണ് അവരിലെ ഇടയിലെ വഴക്കുകൾക്കും, തമ്മിലടികൾക്കും, മറ്റും നിയവവാഴ്ച ഉറപ്പ് വരുത്തുന്നതും, അവരെ മറ്റ് പിടിച്ച് പറിക്കാരിൽ നിന്നും സംരക്ഷിക്കുന്നതും.

ഇതേ പോലെയാണ് ഇന്ന് വാണിജ്യ നികുതിയേയും ന്യായീകരിക്കപ്പെടുന്നത്. പോലീസില്ലെങ്കിൽ ഇവിടെ ജനങ്ങൾക്ക് ജീവിതം ദുസ്സഹമല്ലെ? അദ്ധ്യാപകരില്ലെങ്കിൽ, കുട്ടികൾക്ക് ആര് വിവരം നൽകും? ഡോക്ടർമാർ വേണ്ടെ? മറ്റനേകം ഉദ്യോഗസ്ഥർവേണ്ടേ?

ഈ ചോദ്യങ്ങൾക്ക് ഉത്തരം പറയണമെങ്കിൽ പലകാര്യങ്ങളും പറയേണ്ടിവരും. അവ പറയാതെ ഈ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ ആവില്ല. കാരണം, ആ കാര്യങ്ങൾ പറഞ്ഞാൽ ചോദ്യങ്ങളുടെ അർത്ഥവും ഊന്നലും മാറും. അവയിലേക്ക് ഇപ്പോൾ കടക്കുന്നില്ല. എന്നാൽ പൊതുവായി ഉത്തരം പറഞ്ഞാൽ, അതെ ഇവയെല്ലാം ആവശ്യമാണ്. എന്നാൽ ഇന്നുള്ള രീതിയിലും ഭാവത്തിലും, ഗുണനിലവാരത്തിലുമല്ല വേണ്ടത് എന്ന ഉത്തരമാണ് നൽകാൻ ആവുക.

ഇന്നത്തെ വാണിജ്യ നികുതി പിരിക്കൽ എന്നത്, വിപുലമായ ഒരു തട്ടിപ്പും, പിടിച്ച് പറിയും, മറ്റുമാണ്. ഇതിനെ പിൻതാങ്ങുന്ന നിയമങ്ങളും, വകുപ്പുകളും, പോലീസ് സംവിധാനങ്ങളും, കോടതി സംവിധാനങ്ങളും, ഉദ്യോഗസ്ഥക്കൂട്ടങ്ങളും, വാഹന സജ്ജീകരണങ്ങളും, റവന്യൂ റിക്കവറി സംവിധാനങ്ങളും, നികുതി വകുപ്പിലെ ഉദ്യോസ്ഥന്മാരുടെ ബ്രോക്കർമാരായി സെയ്ൽ ടാക്സ് ഏജന്റുമാരും മറ്റും തയ്യാറായി നിൽക്കുന്നു. ഈ സംഘടിതമായ പ്രസ്ഥാനത്തിന്റെ പൂർണ്ണമായ ഉദ്ദേശം, ഇവിടെയുള്ള പുതു ജന്മികളായ ഉദ്യോഗസ്ഥക്കൂട്ടങ്ങളുടെ നിലനിൽപ്പും, ജീവിത സൗകര്യങ്ങളും, വിനോദ യാത്രാ ചിലവുകളും, സൗജന്യ സത്രങ്ങളും, വിദേശയാത്രകളും, അവരുടെ ജീവിതപങ്കാളികളുടെ ആഗ്രഹങ്ങൾ നിറവേറ്റാനും, അവരുടെ കുട്ടികളുടെ ഉന്നതവിദ്യാഭ്യാസവും, വിദേശ വിദ്യാഭ്യാസവും, അവരുടെയെല്ലാം വൈദ്യചികിത്സാ ചിലവുകളും, ഭവന നിർമ്മാണ വായ്പകളും, വീട്ടുപകരണങ്ങൾ വാങ്ങാനുള്ള വായ്പാ

സംവിധാനങ്ങളും മറ്റും സൗകര്യപ്പെടുത്താനും മറ്റുമാണ്.

പൊതുജനത്തിന് ആവശ്യമായതും അർഹതപ്പെട്ടതുമായ സാമൂഹിക സുരക്ഷിതത്വം (Social security)(പണമില്ലാത്തവർക്ക് സാമ്പത്തിക പിന്തുണ), തെരുവിളക്കുകൾ, റോഡിനരികിലെ നടപ്പാത (footpath), ഗ്രാമങ്ങളിൽ കായിക വിനോദത്തിനുള്ള മൈതാനങ്ങൾ, ഉയർന്ന നിലവാരമുള്ള പ്രാഥമിക വിദ്യാഭ്യാസം, ഉയർന്ന നിലവാരമുള്ള ഇങ്ഗ്ളിഷ് പഠനം, ആവശ്യത്തിന് ഉതകുന്നതായ ഗുണമേന്മയുള്ള കട്ടിലും ഇരിപ്പിടങ്ങളും പ്രാഥമികാവശ്യങ്ങൾക്കായുള്ള സൗകര്യപ്രദവും വൃത്തിയും ഉള്ള ടോയ്ലറ്റുകളും മറ്റും ഉള്ള നിലവാരമുള്ള ആശുപത്രികൾ, തെരുവോരങ്ങളിൽ ആളുകൾക്കും യാത്രക്കാർക്കും സൗജന്യമായി വിശ്രമിക്കാനും, കൈവശമുള്ള ആഹാരപദാർത്ഥങ്ങൾ കഴിക്കുവാനും സൗകര്യമുള്ളതും ശുദ്ധവെള്ളം ലഭ്യവുമായതും ടോയ്ലറ്റ് സൗകര്യമുള്ളതുമായ സത്രങ്ങൾ, സ്കൂൾ വിദ്യാർത്ഥികൾക്ക് സൗജന്യമായി സ്കൂളുകളിലേക്കും കോളജുകളിലേക്കും പോകാൻ സ്കൂൾ ബസ്സുകൾ, അങ്ങിനെ മറ്റൊട്ടനവധികാര്യങ്ങൾക്ക് സംസ്ഥാനങ്ങൾ പിരിക്കുന്ന വാണിജ്യ നികുതിയിൽ നിന്നും യാതൊന്നുതന്നെ ഉപയോഗിക്കുന്നില്ല.

ഈ വാണിജ്യനികുതിയെന്ന കൊള്ളയടി നടത്തുന്നത്, പണ്ടുകാലങ്ങളിൽ മുതലേ, ഇവിടങ്ങളിലുള്ള ഉദ്യോഗസ്ഥവർഗ്ഗത്തിനെ തീറ്റിപ്പോറ്റാനാണ് എന്ന മാതിരി, ഇന്നും സർക്കാർ തൊഴിലുകാർക്ക് സൗകര്യങ്ങളും ആർബാടം നിറഞ്ഞ ജീവിത സൗകര്യങ്ങൾ നൽകാൻ മാത്രമാണ്. എന്നാൽ, ഇതിനെതിരായി ആർക്കും തന്നെ സംസാരിക്കാൻ ആവില്ലതന്നെ. കാരണം, സർക്കാർ തൊഴിലാളി സാറും, അദ്ദേഹവും, മാഡവും മേഡവും, അവരും, സാറുമ്മാരും മറ്റുമാണ്. പൊതുജനം നീയും, നിങ്ങളും, അവനും, അവളും, അയാളും, അവറ്റകളും, ഐറ്റിങ്ങളും മറ്റുമാണ്. പൊതുജനം ഒന്ന് നിങ്ങൾ എന്ന് സംബോധനചെയ്താൽമതി, സർക്കാർതൊഴിലുകാർക്ക് ഭ്രാന്തൻ നായയുടെ മുഖഭാവവും, മാനസിക രോഗവും വരാൻ.

വാണിജ്യനികുതി നൽകുന്ന വൻകിട കച്ചവടക്കാർക്ക്, ഇത് ഒരു സൗകര്യപ്രദമായ പ്രസ്ഥാനമാണ്. കാരണം, പലകച്ചവടങ്ങളിലേക്കും ആദ്യമായി ഇറങ്ങുന്ന പല ആളുകളും, ഈ വാണിജ്യ നികുതി റജിസ്ട്രേഷൻ എടുക്കുന്ന നൂലാമാലയിൽ കുടുങ്ങി പരിക്ക്പറ്റി നിലംപതിക്കും. ഇതിലെ പല വകുപ്പുകളും, എഴുതിയരിക്കുന്നത് വൻ ബുദ്ധിയുള്ള വകുപ്പുതല ഓഫിസർമാരാണ് എന്ന് തോന്നാമെങ്കിലും, ഈ നിയമങ്ങൾ വായിച്ചാൽ ഇക്കാര്യത്തെക്കുറിച്ച് സംശയം തോന്നാം.



ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഭരണകാലത്ത്, ഇന്ത്യൻ ഉപഭൂഖണ്ടത്തിന്റെ വടക്കൻ പ്രദേശങ്ങളിൽ കച്ചവടക്കാർക്ക് സുരക്ഷയും, വിദൂരദിക്കുകളിലേക്ക് പോകുന്ന നിരത്തുകളിൽ നിന്ന് തെമ്മാടിക്കൂട്ടങ്ങളെ തുടച്ചുമാറ്റുകയും, നിയവവാഴ്ച നടപ്പിൽ വരുത്തുകയും ചെയ്ത William Henry Sleeman. ഇദ്ദേഹം കച്ചവടക്കൂട്ടങ്ങൾക്ക് പേടിസ്വപ്നമായിരുന്ന തഗ്ഗികളെ അടിച്ചമർത്തി. പിടികൂടപ്പെട്ടവരിൽ പലരേയും ഇദ്ദേഹം വിചാരണയ്ക്ക് ശേഷം, തൂക്കിലേറ്റുകയാണ് ചെയ്തത്. ആധുനിക ഇന്ത്യയിലെ ആധുനിക തഗ്ഗികളായ ഉദ്യോഗസ്ഥന്മാരെ നേരിടാൻ ഇത് പോലൊരു Sleeman വരേണ്ടിയിരിക്കുന്നു.

മിക്ക നടപടിക്രമങ്ങളും, സ്വന്തം നിലയിൽ സെയ്ൽസ് ടാക്സ് റജിസ്ട്രേഷന് വേണ്ടി അപേക്ഷിക്കുന്ന ആളെ കുടുക്കാനും ഉഴലിക്കാനും വേണ്ടിയാണ് എഴുതിയിട്ടുള്ളത്. ഈ വകുപ്പിലെ ഉദ്യോഗസ്ഥർ ഇക്കാര്യത്തിൽ സംഘടിതരാണ്. സൗകര്യപ്രദമായി കച്ചവടം നടത്താനും, ചരക്കുകൾ അങ്ങോട്ടുമിങ്ങോട്ടും നീക്കാനും ശ്രമിക്കേണ്ടുന്ന ചെറുകിട കച്ചവടക്കാരെ, ചെറുകിട ഉദ്യോഗസ്ഥരുടെ മുന്നിൽ കിടന്ന് നരകിക്കാനും, അവരോട് യാചിക്കാനും ഏർപ്പാട് ചെയ്യാൻ വേണ്ടിയാണ് പല വകുപ്പുകളും നടപടിക്രമങ്ങളും നിർമ്മിച്ചിട്ടുള്ളത്.

ഇങ്ഗ്ളിഷ് ഭരണകാലത്ത് യാതോരു രീതിയിലും ഇല്ലാതിരുന്ന ചെക്ക്പോസ്റ്റ് പ്രസ്ഥാനം നാടിന്റെ മുക്കിലും മൂലയിലും ഒരുക്കിവെച്ചിട്ടുണ്ട്. ഈ ചെക്ക്പോസ്റ്റുകൾ വൻകിട പിടിച്ചുപറി കേന്ദ്രങ്ങളാണ്. മാത്രവുമല്ല, ചെറിയ അക്കപ്പിശകുളോ, അല്ലെങ്കിൽ ഏതെങ്കിലും കടലാസിന്റെ അഭാവം കണ്ടെത്തിയോ, ഈ ചെക്ക് പോസ്റ്റുകളിലെ തൊഴിലുകാർ വിദൂരങ്ങളിൽ നിന്നും വരുന്ന ലോറിക്കാരെ തടഞ്ഞ് നിർത്തിയിടും. ഇതിൽനിന്നും ഊരാൻ പിന്നെയുള്ള മാർഗ്ഗം ചെക്ക് പോസ്റ്റിലെ കള്ളന്മാർ ആവശ്യപ്പെടുന്ന പണവും മറ്റുമായിരിക്കും.

മിക്ക ചെക്ക് പോസ്റ്റുകളിലും വാഹനം ഓടിക്കുന്ന ഡ്രൈവർമാർക്കും, വാഹനത്തിലെ മറ്റ് യാത്രക്കാർക്കും ഉപയോഗിക്കാൻ പറ്റുന്ന യാതോരു പ്രാഥമിക ആവശ്യ സൗകര്യങ്ങളും ഇല്ലതന്നെ. മാത്രവുമല്ല, മിക്ക ചെക്ക് പോസ്റ്റിലെയും സർക്കാർ തൊഴിലുകാർ വാണിജ്യവാഹന ഡ്രൈവർമാരോടും മറ്റും വളരെ മോശമായ വാക്കുകളാണ് പലപ്പോഴും ഉപയോഗിക്കുക. എന്നാൽ ഇതിൽ അവർക്ക് വലിയ പരിതാപം ഉള്ളതായി തോന്നിയിട്ടില്ല. കാരണം, മിക്ക ഡ്രൈവർമാരും മറ്റും സർക്കാർ സ്കൂളുകളിൽ വച്ച് നിലവാരം കുറഞ്ഞ അദ്ധ്യാപകരിൽനിന്നും, അദ്ധ്യാപികമാരിൽനിന്നും ഇത്യാദി വാക്ക് പ്രയോഗങ്ങൾ ചെറുപ്പംമുതലെ കേട്ട് പരിചയിച്ചവരാണ്. ഇതിനാൽ തന്നെ, സർക്കാർ തൊഴിലുകാർ അവരോട് മാന്യമായും ബഹുമാനത്തോടെയുമാണ് പെരുമാറേണ്ടത് എന്നതിനെക്കുറിച്ച് ഇക്കൂട്ടർ ബോധവാന്മാരല്ല. പോരാത്തതിന്, മിക്ക ഡ്രൈവർമാരും, മറ്റും ഇത്യാദി പ്രയോഗങ്ങളെ സ്വാഗതം ചെയ്യാനും സാധ്യതയുണ്ട്. ഇതിന് പിന്നിൽ മറ്റൊരു രഹസ്യമുണ്ട്. അതിനെക്കുറിച്ച് പിന്നീട് പ്രതിപാദിക്കാം.

ഇപ്പോഴെങ്ങിനെയാണ് എന്ന് അറിയില്ല. എന്നാൽ ഏതാനും വർഷങ്ങൾക്ക് മുമ്പ് വാണിജ്യവകുപ്പിലെ തൊഴിലുകാർ, സ്വന്തം നിലയിൽ സെയ്ൽസ് ടാക്സ് റെജിസ്ട്രേഷന്

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

അപേക്ഷിച്ചാൽ പല രീതിയിൽ ഈ ആളെ ഉപദ്രവിക്കും. പോയി സ്വത്ത് വിവരത്തിന്റെ സാക്ഷിപത്രം വില്ലേജ് ഓഫീസിൽ നിന്നും കൊണ്ടുവരാൻ പറഞ്ഞ അനുഭവംവരെയുള്ള ആളുകൾ ഉണ്ട്. വില്ലേജ് ഓഫീസിൽ മറ്റൊരുകൂട്ടം പിടിച്ച് പറിക്കാരാണ് കാത്ത് നിൽക്കുന്നത്. എന്നാൽ ഏതെങ്കിലും സെയ്ൽസ് ടാക്സ് ഏജെന്റിനെ (പ്രാക്ടീഷണറെ) സമീപിച്ച്, അയാൾ സെയ്ൽസ് ടാക്സ് ഓഫീസിലേക്ക് കൂടെ വന്ന്, ഈ സാറിന് അഞ്ഞൂറ് കൊടുക്കൂ, ആ സാറിന് ആയിരം കൊടുക്കൂ എന്നെല്ലാം പറയുന്നത് അനുസരിക്കുകയാണെങ്കിൽ, കാര്യങ്ങൾ എല്ലാം വളരെ മിനുസത്തോടെ നടക്കും.

എന്നാൽ വൻകിട കച്ചവടക്കാർ, ഏതെങ്കിലും ചെറുകിട കച്ചവടക്കാരൻ അവരുടെ കച്ചവടത്തിന് ശക്തമായ മത്സരം നടത്തുന്നു എന്ന് കാണുകയാണെങ്കിൽ, അവരുടെ സെയ്ൽസ് ടാക്സ് ഏജന്റുമാരിലൂടെയും മറ്റും വാണിജ്യ വകുപ്പിലെ തൊഴിലുകാരെ സ്വാധീനിച്ച്, ആ മത്സരിക്കുന്ന ചെറുകിട കച്ചവടക്കാരനെ ഔദ്യാഗികമായി ഉഴലിപ്പിക്കുന്നു.

> മറ്റൊരു കച്ചവടക്കാരനെക്കൊണ്ട് പരാതിനൽകിച്ചതിന് ശേഷം, പരിചയമുള്ള പോലീസ് വകുപ്പ് തൊഴിലുകാരനെ (ഇൻസ്പക്ടറെ) കൊണ്ട് മത്സരിക്കുന്ന ചെറുകിട കച്ചവടക്കാരനെ സ്റ്റേഷനിൽ വളിപ്പിച്ച്, ഞെട്ടിച്ച് കച്ചവടം തന്നെ നിർത്തിച്ച സംഭവവും ഈ എഴുത്തുകാരൻ കണ്ടിട്ടുണ്ട്.

കേരളം രൂപം കൊണ്ടിട്ട് പല പതിറ്റാണ്ടുകളായി. ഇത്രയും കാലം പിടിച്ച്പറിച്ചെടുത്ത വാണിജ്യ നികുതിപ്പണം എന്താണ് ചെയ്തത് എന്ന ചോദ്യം ചോദിക്കാൻ മാനസിക കെൽപ്പുള്ള ഒരു ജനം കേരളത്തിലും, മറ്റ് ഇന്ത്യൻ സംസ്ഥാനങ്ങളിലും എന്നെങ്കിലും വളർന്നുവരുമോ എന്നറിയില്ല. എന്നാൽ ഇങ്ങിനെ ഒരു ജനം വളർന്ന് വന്നാൽ, ഇവർ ചോദിക്കുന്ന ഈ ചോദ്യത്തിന് എന്തായിരിക്കും ഉത്തരം? പിരിച്ചെടുത്തതും, പിടിച്ച്പറിച്ചതുമായ പണമെല്ലാം ഞങ്ങൾ സർക്കാർ തൊഴിലുകാർ വീതിച്ചെടുത്തു എന്നല്ലാതെ, ഇവർക്ക് മറ്റെന്തെങ്കിലും ഉത്തരം നൽകാൻ കഴിയുമോ?

ഈ പിടിച്ച്പറിപ്പണത്തിന്റെ പങ്ക് കിട്ടിയ അദ്ധ്യാപകരും അദ്ധ്യാപികമാരും തലമുറകളെയല്ലെ പഠിപ്പിച്ച് വിട്ടത്, ഇങ്ഗ്ളീഷുകാരാണ് ഇവിടെ വന്ന് , കാടുകളും, അതിലെ മൃഗങ്ങളേയും അടക്കം, എല്ലാം കട്ടുമുടിച്ചത് എന്ന്. അവർ അവരുടെ കൈയിൽ പെട്ടുപോകുന്ന ജനങ്ങളോടും, വിദ്യാർത്ഥികളോടും പറയും, *നീയെല്ലാം ഇങ്ഗ്ളീഷ് പഠിക്കരുത്. നീയെല്ലാം ഇങ്ഗ്ളീഷ് പഠിച്ചിട്ട് എന്ത് ചെയ്യാൻപോകുന്നു?*

ഇന്ത്യാ രാജ്യത്തിലെ അമിത വിവരമുള്ള ചരിത്രകാരന്മാരും, വിദ്യാഭ്യാസവിദ്ഗദ്ധരും ഇവരോട് യോജിക്കും. കാരണം, അവർ അവരുടെ മക്കളെയെല്ലാം ഇങ്ഗ്ളീഷ് രാജ്യങ്ങളിലേക്ക് കടത്തിവിടാനുള്ള ഏർപ്പാട് നടത്തിക്കഴിഞ്ഞിരിക്കുന്നു. ഉയർന്ന വിദ്യാഭ്യാസ യോഗ്യതകളും, പോരാത്തതിന് ഡോക്ട്രെയ്റ്റും മറ്റും കൈവശമുള്ളതിനാൽ ഈ ലേഖനത്തിൽ പറഞ്ഞകാര്യങ്ങൾ ഇക്കൂട്ടരുടെ ബുദ്ധിക്കുള്ളിലും, ചിന്താനിലാവരങ്ങളിലും, വിവരത്തിലും കടന്നുചെല്ലാൻ പറ്റില്ലതന്നെ.

ഇങ്ങിനെയൊക്കെ പറയാമെങ്കിലും, മറ്റൊരു വാസ്തവം കൂടിപറയേണ്ടിയിരിക്കുന്നു. ഇന്നുള്ള ഇന്ത്യയിലെ മിക്ക ആളുകളും സർക്കാർ തൊഴിലിൽ കയറിയാൽ, ഇമ്മാതിരിയൊക്കെത്തന്നയെ പെരുമാറൂ. എന്നാൽ ഇങ്ഗ്ളീഷ് ഭരണകാലത്ത്, ഈ നാട്ടിലെ തന്നെ ആളുകൾ സർക്കാർ തൊഴിലിൽ ഓഫീസർമാരായി വന്നപ്പോൾ, അവർ ലവലേശം അഴിമതിയില്ലാത്തവരായിരുന്നു. അപ്പോൾ പ്രശ്നം വ്യക്തികളിലല്ല, മറിച്ച് സംവിധാനങ്ങളിലും, അതിനുള്ളിലെ മാനസികാന്തരീക്ഷത്തിലുമാണ് എന്ന് മനസ്സിലാക്കാവുന്നതാണ്.

READ: Fence eating the crops!

# Emancipation of slaves



## From British Colonial History

### A magnificent experience

The British colonial empire was a magnificent experience for the world. It brought in English to a huge number of nations and geographical areas. Most of them were bound up in feudal language social systems. So that everywhere there was a strange level of hierarchical arrangement in society. Britain also had a solid feudal social system, but it was marvellously different from most of other similar systems, for the communication software was English.

### A French revolution in India

This statement may feel a bit trite. However, there is a minor hint to the correctness of this in the fact that one of the spurring points for the *French Revolution* was the understanding that in England people had a higher individuality than allowable or available under the French feudalism. For example, if Britain had been geographically near to India at that time in history, a *similar revolution would have taken place in India.*

### Liberating the slaves

It is not intended to go into all the aspects of the British Colonial Empire here. In this issue, the focus will be on one major world experience from the British colonialism. It is about the abolishing of slavery in the British Empire.

When talking about slavery, one tends to think only about the slavery of Blacks in the United States of America and other areas connected to it. However, this is a very miniscule view of the term 'slavery'. In most nations of the ancient world and in some nations of the modern world slavery was and is rampant. However,

these nations are not English, and thus the local citizens fail to view it as slavery. Even if they understand the presence of 'slavery' in their midst, they sort of find justifications for the same.

### The language as the chain

Most of the ancient sultans, kings and emperors of the ancient oriental world had slaves. The mighty architectural structures of India, including Taj Mahal and the grand forts and castles, would have been built using slave labour. Currently a lot of people in India live lives similar to slaves in demeanour. It is not just the caste system that does it, but also the language system, which subdues a common man and promotes a government official or a rich man.

There was terrible slavery in Africa, South American ancient empires, far-east nations, and even in India. I am talking about the statutory slaves. This is apart from the people who were not statutory slave, but enslaved by the social system.

### The slave-trade port

The port in Zanzibar was a main place for the loading of African slaves. It was a trade in which many native African groups also had interest, and active participation. One may chance to think of the social communication system in African societies, wherein their own people helped in the enslavement of their brethrens. It is similar to the forced sex (brothel) industry in Bombay.

Zanzibari woman 1890

### Spurring the spirits

Many things helped stir up the mood of the local people of Britain against slavery. One was the reports given by David Livingstone about Arab harassment on African slaves. It sort ofrejuvenated the sagging spirits of the abolitionist movement.

### English dissolving the mental chains

Any man who learns to think in English literally refuses to mentally become a slave. Even if he does accept his statutory station of being a salve, mentally he is much more elevated than a lower level man of say India, who is not legally a slave. The lower level man in India need no chains or whipping to do the biddings of his master, for the words in the feudal language fantastically

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

place him in an unmovable position in society. The language makes him understand his slavish standards and he learns to live with it.

As for a slave who learns English, his station of being a slave is totally contrary to the positioning in English. For in English, there is no subjugating words or expressions. The slave will definitely revolt. His master also will be at a loss to justify his subjugation in English, other than by pointing to the statutory situation in the society. He will have to chain unwilling slaves, and possibly whip him to make him subdued. It is like the military training in oriental nations. The ordinary soldier's innate right to individuality has to be crushed to make him obedient to

the whims and fancies of the officer class.

### A very noble thing, indeed!

Everyone knows the history how Abraham Lincoln fought to free slaves from the United States of America. In every sense of the word, it was a wonderful thing. For the white man was fighting to save the Black man from the sting of slavery. It was a noble thing to do. I do not think that such a thing had happened in any other nation of the world. Not in India, not Africa, not in the Far East, Greece, European nations, South America, or in the Arabian nations.

### Who wants to liberate a subordinate being?

Moreover, who wants to liberate persons who are socially beneath themselves? I do not think anyone in any feudal language nations would want a subjugated person to improve. It would only cause distress to everyone else, for he or she will come to claim equality in a language, which does not have the concept of equality encrypted in it. The cumulative affect would be that of lower level persons gaining the upper hand in feudal language communication system, which can drive every one of the others literally mad.

These concepts of equality and human rights and such other things are existent only in English and similar language systems.

### The wonderful endevour!

Now talking about emancipation from slavery, there is one endeavour that was of far more effect worldwide, than the American one. It was the Queen Victoria's declaration of the Abolition of the Slave Trade in 1807 in the British Empire. .

Let me quote from the book British Empire and Commonwealth, written by George W.Southgate, B.A.

> *In 1776, a motion for the abolition of the slave trade was brought forward in the House of Commons. It was not carried, and in 1787 a Society for the Abolition of the Slave Trade was formed by William Wilberforce, Thomas Clarkson and Zachary Macaulay. Much opposition was offered to the propaganda work of the*
>
> *society by those whose interests would be affected. ————————————————The planters of the West Indies subscribed large sums of money in order that opposition to the work of the society might be maintained. But humanitarian views at length prevailed, and in 1807, Great Britain passed an Act for the Abolition of the Slave Trade.*

An immensity of British money had to be spent on compensating many slave owners. However, it may be seen in history that when Britain decides on a course of action, what follows is not passive endeavour. The British Royal Navy was commanded to crush the slave trade everywhere in the world.

### The worldwide effect

Now it may be noted that this act had the effect of freeing slaves in far off nations, including such nations as India. However, this act could only free the legally enslaved persons. The immense number of people who were in shackles due to the slavery imposed by the social system in collaboration with the feudal language system could get no relief from this.

Slavery was a fact all over the world. It is true that Britain also had made use of slaves. However when slavery was

Zanzibar

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

banned by Britain, it was not easy to make the other nations follow suit. It would be correct to say that when the main international trade was in slave trade, certain Britain businessmen also had a hand in it. But then, the British nation was the only country in the whole world which had the conscience to see the inhumanity in the issue and used legislation and arms to stop it; even British businessmen were not spared!

### Taking up arms

It required that the British navy had to board ships suspected of carrying slaves. Here it must be mentioned that America, the current apostle of human rights stood in sharp opposition to the British endeavours. For, the southern states of America wanted slaves. The French had the *traditional mental complex* of others seeing servility to Britain, if they conceded anything to them. So, they did no other help in British endeavours, other than lip service The Spanish, Portuguese, and Brazilians were openly taking part in slave trade.

In the efforts to suppress slavery, the Royal Navy did contribute much. The Royal Navy's history goes back to about a thousand years, when King Alfred fought his first sea battle in 882 AD. The British history has a very unique link with the Royal Navy and to the sea waves. This special connection is visible in a lot many attributes of the Britons.

### A squadron in the far seas

A West African Squadron was set up (known as the preventative squadron) to patrol the African coasts. It was a slow start. Ships were not enough. There was the European war and the war with America going on. Still, the British did their best and continued with their *predestined divine duty*.

### Fighting for the enemy!

It may be mentioned in passing that the Africans in America, both enslaved as well as free, had fought alongside the American revolutionaries, in fighting against Britain. Really, there is a paradox in this scenario!

US Black: Oprah Winfrey

### The trials & tribulations!

The work entrusted with the royal navy service men was tough. Most of the time, it was an unhappy and wearisome experience. The ships given to them were also not really fit for the job. Many were old and slow. Moreover, there were not enough. However, the traditional spirit of the English, *to be stirred up by noble ideals*, fuelled the program despite the terrible odds in far off waters of alien coasts.

The death rate among the seamen was quite high. They died not only in encounters with the slave traders, but also infected with the strange diseases of the African coasts, including malaria and yellow fever. It is doubtless that the men and officers of the Royal Navy took up the cause as a sort of divine volition.

### The triumphs!

The news of the capture of slave ships and the liberation of the slaves were reported gloriously in Britain. Now, it must be understood that all these endeavours were essentially to cause British interference in African nations. For, *almost all these nations had a ruling class*, which was not too much bothered with the comfort and security of the subservient class. Moreover, their enemies and subjugated enemies were all necessarily to be enslaved.

Britain naturally had to take up action against African leaders who supported slave trade. As per modern International Relations experts, this might be equal to usurping the sovereignty of other nations. Some local kings were even deposed from their station in pursuance of this policy. Many local rulers (around 50) were forced to sign anti-slavery treaties with Britain. Looking back, these incidences may be taken as *imperialist* actions by shallow historians, who live life in the comfortable circumstances.

### The rearguard

Even though, the Royal Navy was doing its duty with divine diligence, back home, it had to *face tough times* with Britain's own Home Office, for there were issues of laws and rules to be seen to. Moreover, other European nations were not

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

happy with these actions, which not only put them in the wrong, but also made them seem of a lesser quality.

One of the long terms results of the anti-slavery actions of the Royal Navy was the signing of treaties with the Sultans of Muscat and Zanzibar. This led to the permanent stationing of a Guard Ship off the Zanzibar coast.

## The heroes

Many captains, maritime officers, and men became famous through their heroic liberation of people from the clutches of slave trades. Their name could include those of Philip Colomb - the daring officer of the wooden steam sloop 'Dryad, Captain George Sulivan and such. Philip Colomb commanded *HMS Dryad* in the years 1868 to 1870. He was then in the Persian Gulf region. His job was the suppression of the slave trade, particularly around Zanzibar and Oman. He has written a fascinating account of his experiences in this endeavour in the book: Slave-catching in the Indian Ocean: *A record of naval experiences*.

HMS Black Joke in Battle-mode

## The endevours and the dangers

As the Royal Navy tightened its net on the major slave trafficking routes, the slave traders had to wait for a long time for a slave ship to slip through and reach them. Therefore, they kept their captives in shackles in thatched roof shelters (barracoons), in terrible civic conditions. Thisprompted the British to go into the inland areas, and move up the rivers. They destroyed the barracoons, and freed the slaves. It was no doubt extremely dangerous deeds, that only the

extremely brave or the foolhardy would attempt.

The dangers were not only the attack of the slave traders, but also the diseases of Africa and its eerie terrain. Moreover, it was mostly thankless work, for it is doubtful if the descendents of these liberated slaves would acknowledge their obligation to Britain. It is very much probable that they would be unhappy that their forefathers were not taken to America, for then they would have currently been the citizens of the US.

## The terrible experiences

Everything that Britain done has been misinterpreted by vested interests. Here also, this had happened even in those days. Even though, slave trade was suppressed, it could not be stopped. For, there were still nations which had not allowed Britain to accost their ships to search for evidences of slave trade. Those ships, which carried the *flags of these nations*, could not be touched by the Royal Navy. However, the tight blockade that the Royal Navy created in the area made it very hard for any slave trade ship to pass through.

This led to another issue. Slaves were brought to the coastal areas and kept in shackles, awaiting the arrival of a slave trade ship. Sometimes, they never came and the trades simply left the slaves there, with no provisions for living. These persons literally died of starvation and other misery. Those who were criticising the suppression of slave trade used these incidences to say that Britain should immediately stop its activities as it was causing hardship for the slaves. However, the Royal Navy personnel stood by their commitment and argued for the continued effort in the same direction; for they had seen the reality with their own eyes.

Then there was another issue. The slaves were shackled, and hidden in layers of flat beds inside slave ships. When the Royal Navy ships tried to chase these ships, they tired to unburden themselves of the excess weight by throwing out the shackled slaves into the sea. This lightened their weight and they could move fast and escape. At times, *sharks accompanied these ships*, in the certainty of getting live human meat.

Sometimes, the slave ships did this to avoid the fine imposed by the Royal Navy, if any slaves were found onboard. If any slave was found on a British ship, then also heavy penalty was imposed on it by the Royal Navy. These slave ships had a terrible rotten smell, which could be felt even kilometres away. Even though, the stench acted as a pointer to the presence of these ships, accosting them

was a terrible experience in terms of olfactory factors.

By this time the West African Squadron was disbanded, it had captured more than 500 ships and freed thousands of prospective slaves. The illegalisation of slavery in the United States more or less led to the total decline of slave trade over the seas.

### Horrendous experiences!

While on this subject, another minor news may also be related here. There was a young Royal Navy officer by name Cheesman Binstead in one of the ships patrolling the West African Coast. One day, he noticed a lot of sharks gathered in the sea. On enquiring about this, he was informed that some slave ship had thrown their 'merchandise' into the sea to escape fine or capture. Cheesman Binstead's wrote a diary about what all experiences he had when he was on this duty in the West African coast. He writes in his diary about the condition of his own ship filled with liberated slaves:

> '*The ship is now truly miserable, many of our own crew very sick and the decks crowded with black slaves who are dying in all directions and apprehensive - their cases of fever are contagious*.'

### Problems of differentiating

There were other tragedies also associated with the saving of potential slaves. The Black natives could not differentiate between their saviour and their tormentors. Sometimes, they mistook their British liberators for slave traders; there being a lot of Europeans also in the vicinity, along with the local enslavers.

### A tragic incident

One time, he gave chase to a convoy of canoes on the Congo River, seeking enslaved persons. When he came near to one of the canoes, the people inside simply jumped into the water and met a watery grave. They did this because they thought that he and his companions were slave traders. This incident was tragic, but it also points to the sheer terror the local people felt towards the slave traders.

### The discomfiture

Another thing was the discomfiture that the naval ratings had to bear. The ships would be filled with the Africans in various states of disease and mental torment. The shipmates would have to put up with them. Contagious disease would infect them also. Many died.

### The magnitude

It was a huge task, patrolling around 3000 kilometres of West African coast. It may be mentioned in passing that local people also were recruited in aid of the work. For example, a lot of fishermen from the coasts of Liberia were recruited as support crew or sailors.

### The actions

There were many actions at sea, many of which became famous. Certain ships also achieved glory in popular mind. One such famous schooner was Pickle, which achieved fame for capturing the armed slave ship *Voladora* off the coast of Cuba on 5 June 1829. Other famous ships included HMS Buzzard, which fought with the '*Formidable*', Electra which caught a *Carolina slaver* and Acorn which brought down *Gabriel*.

Now, this is only part of the story. With the passing of the Act for the Abolition of the Slave Trade by Britain, all British possessions became areas where the slaves could escape to and become free. In this connection, it may be remembered that Canada on the north of the United States became a haven for the slaves, who could manage to escape and reach there.

### A true life story

Below is an excerpt from Scenes in the Life of Harriet Tubman written by Bradford, Sarah H. (Sarah Hopkins). It is a true life story detailing a scene of slaves escaping from the US to Canada.

> The fugitives were on the bottom of the wagons, the bricklayers on the seats, still singing and shouting; and so they passed by the guards, who were entirely unsuspicious

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

of the nature of the load the wagons contained, or of the amount of property thus escaping their hands. And so they made their way to New York. When they entered the anti-slavery office there, Joe was recognized at once by the description in the advertisement.

"Well," said Mr. Oliver Johnson, "I am glad to see the man whose head is worth fifteen hundred dollars."

At this, Joe's heart sank. If the advertisement had got to New York {see Map}, that place which it had taken them so many days and nights to reach, he thought he was in danger still. "And how far is it now to Canada?" he asked. When told how many miles, for they were to come through New York State, and cross the Suspension Bridge, he was ready to give up.

See the locations of New York and Canada

"From dat time Joe was silent," said Harriet; "he sang no more, he talked no more; he sat wid his head on his hand, and nobody could 'muse him or make him take any interest in anyting."

They passed along in safety, and at length found themselves in the cars, approaching Suspension Bridge. The rest were very joyous and happy, but Joe sat silent and sad. Their fellow-passengers all seemed interested in and for them, and listened with tears, as Harriet and all their party lifted up their voices and sang:

I'm on my way to Canada,
That cold and dreary land;
The sad effects of slavery,
I can't no longer stand.

I've served my master all my days,
Widout a dime's reward;
And now I'm forced to run away,
To flee the lash abroad.

Farewell, ole master, don't think hard of me,
I'll travel on to Canada, where all the slaves are free.
The hounds are baying on my track,
Ole master comes behind.

Resolved that he will bring me back,
Before I cross de line;
I'm now embarked for yonder shore,
*There a man's a man by law;*
The iron horse will bear me o'er,
To shake de lion's paw.

Oh, righteous Father, wilt thou not pity me,
And aid me on to Canada where all the slaves are free.

Oh, I heard Queen Victoria say,
That if we would forsake
Our native land of slavery,
And come across the lake;

That she was standin' on de shore,
Wid arms extended wide,
To give us all a peaceful home
Beyond de rolling tide.

Harriet Tubman

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

Farewell, ole master, etc.

The cars began to cross the bridge. Harriet was very anxious to have her companions see the Falls. William, Peter, and Eliza came eagerly to look at the wonderful sight; but Joe sat still, with his head upon his hand.

"Joe, come look at de Falls! Joe, you fool you, come see de Falls! its your last chance."

But Joe sat still and never raised his head. At length Harriet knew by the rise in the center of the bridge, and the descent on the other side, that they had crossed "the line." She sprang across to Joe's seat, shook him with all her might, and shouted, "Joe, you've shook de lion's paw!" Joe did not know what she meant. "Joe, you're free!" shouted Harriet. Then Joe's head went up, he raised his hands on high, and his face, streaming with tears, to heaven, and broke out in loud and thrilling tones:

"Glory to God and Jesus too,
One more soul is safe!
Oh, go and carry de news,
One more soul got safe."

"Joe, come and look at de Falls!" called Harriet.

"Glory to God and Jesus too,
One more soul got safe."

was all the answer. The cars stopped on the other side. Joe's feet were the first to touch British soil, after those of the conductor.

There is *more* to British emancipation of slaves.

### The patrolling Royal Navy

The book Martha Ann's Quilt for Queen Victoria written by Kyra E. Hicks is the true story of Martha Ann, who is 12 years old, when her Papa finally purchases her freedom from slavery and moves the family from Tennessee to Liberia.

On Market Days, Martha Ann watches the British navy patrolling the Liberian coast to stop slave catchers from kidnapping family and friends and forcing them back into slavery.

Martha Ann decides to *thank* Queen Victoria in person for sending the navy. But first, she has to save money for the voyage, find a suitable gift for the queen, and withstand the ridicule of those who learn of her impossible

dream to meet the Queen of England. Her knowledge of Queen Victoria comes from reading a Liberian Newspaper. Source {Connect Internet & **Click**}

### Back to disintergration

What Britain did for the Black slaves of America is commendable. However, what have the Blacks states in the Africa done to themselves? They still require an *encasing English environment*, otherwise the same old selfdestructive tendencies will continue. Remember, the people there participated in selling their brethren to the outsiders in the early centuries. No outsider can creep inside and steal them, unless there is disintegration inside their own social systems.

### Barack Obama

Apart from that, a word about Obama. He is not a descendant of the slaves of America. His father is from Africa and his mother is from America, possibly with English ancestors. In his rhetoric, he mentioned the fight his fellow American's and his forefathers had with their enemy, and liberated their nation and made it free and independent. The enemy is obviously Britain!

Well, it is good rhetoric, but not correct. See the above writings on British endeavours for the emancipation of Black Slaves in America. Naturally, Obama has to be sold into African slavery. It might be a great learning experience for him.

**For more,**

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# കേരള ചരിത്രത്തിൽ നിന്നും

## മനുഷ്യർതമ്മിൽ അറപ്പിന്റെ ചരിത്രം – A history of mutual repulsion

നമ്പൂതിരി ബ്രാഹ്മണർക്ക് ശൂദ്രകുടുംബങ്ങളിൽ നിന്ന് താൽക്കാലിക ഭാര്യമാരെ ലഭിക്കുമെങ്കിലും, ഇതും പലപ്പോഴും ശൂദ്രകുടുംബങ്ങളുടെ ആഭിജാത്യവും, സാമൂഹികമഹിമയേയും മറ്റും ആശ്രയിച്ചായിരിക്കും നടക്കുക. അതെ സമയം ജ്യേഷ്ഠൻ നമ്പൂതിരിക്ക് സ്വന്തം ജാതിയിൽ നിന്നും വിവാഹം കഴിക്കാം. ഈ വിവാഹ ബന്ധം സ്ഥിരമായതും ഉറപ്പുള്ളതുമായിരുന്നു. ഇതിനാൽ തന്നെ വിധവാ വിവാഹം നമ്പൂതിരിമാരിൽ അനുവദനീയമായിരുന്നില്ല.

എന്നിരുന്നാലും ലൈംഗികമായി ശൂദ്ര വനിതകളെ നമ്പൂതിരി ബ്രാഹ്മണർക്ക് അവകാശപ്പെട്ടതായിരുന്നു. ഇതിൽ മുൻകാലങ്ങളിൽ നായന്മാരിൽ കാര്യമായ എതിർപ്പില്ലായിരുന്നു. കാരണം, അവർക്ക് താഴെയായി പല ജാതിക്കാരും, അവർക്ക് മുകളിലായി ബ്രാഹ്മണർമാത്രവും ഉള്ള ഒരു സാമൂഹിക സംവിധാനത്തിന്റെ ഭാഗമായിരുന്നു. ഇങ്ങിനെയുള്ള ഒരു കുടുംബസംവിധാനത്തെ ഇന്നത്തെ സാമൂഹികാന്തരീക്ഷത്തിലിരുന്നുകൊണ്ട് കാണേണ്ടതും വിലമതിക്കേണ്ടതുമില്ല. കാരണം, ഈ സാമൂഹിക ബന്ധങ്ങളെ കളിയാക്കാൻ മുതിരുന്ന മറ്റ് ജാതിക്കാരുടെ കാര്യം പലപ്പോഴും ഇതിനേക്കാൾ പരിതാപകരമായിരുന്നിരിക്കാം.

ഇങ്ഗ്ളീഷ് ഭരണം മലബാറിൽ (മെഡ്രാസ് പ്രസിഡൻസിയുടെ ഭാഗമായി) വരികയും, അതിലെ സാമൂഹിക സ്വാധീനങ്ങൾ തിരുവിതാംകൂറിൽ സാവധാനത്തിൽ പടരുകയും ചെയ്തപ്പോൾ, നായന്മാർക്ക് ബ്രാഹ്മണരോടുള്ള ബഹുമാനത്തിൽ ഇടിവ് വരികയുണ്ടായി. കാരണം, ബ്രാഹ്മണരുടെ മുന്നിൽ അവർ കുനിഞ്ഞ് നിൽക്കേണം എന്നൊക്കെയുള്ള കാര്യങ്ങൾ അനാവശ്യമായി തോന്നിത്തുടങ്ങി.

മെഡ്രാസ് പ്രസിഡൻസിയുടെ വിദൂരജില്ലയായ മലബാറിൽ ബ്രാഹ്മണർക്ക് ശൂദ്ര സ്ത്രീകളുടെമേൽ ഉണ്ടായിരുന്ന അധികാരം ഇങ്ഗ്ളീഷ് ഭരണകാലത്ത് ക്ഷയിച്ചു. കാരണം, ഭരണവും സാമൂഹികാധികാരവും തമ്മിൽ ബന്ധമില്ലതായി. കാരണം ഭരണം നടത്തുന്നത് ഇങ്ഗ്ളീഷിലാണ്. ഇങ്ഗ്ളീഷ് അറിയുന്ന സാധാരണക്കാർക്ക്, ഉദ്യോഗസ്ഥന്മാർ രാജാധികാരമുള്ളവരാണ് എന്ന തോന്നൽ നിലനിർത്തുവാൻ പ്രയാസമാണ്. മലബാർ ഭാഷയിൽ, ഉദ്യോഗസ്ഥൻ *ഓരും, ഓലും, ഇങ്ങളും, തമ്പ്രാനും, വാഴുന്നോരും, തിരുമേനിയും* മറ്റുമാണ്. സാധാരണക്കാരൻ, ഓനും, ഓളും, ഇഞ്ഞിയും, പോരാത്തതിന്, എന്താനെ, എന്താളെ തുടങ്ങിയവാക്കുകളുടെ പ്രഹരം ഏൽക്കേണ്ടവരുമാണ്. അതെസമയം, ഇങ്ഗ്ളീഷ് ഭരണസംവിധാനത്തിൽ, പൊതുജനവും, ഉദ്യോഗസ്ഥനും He, She, Him, Her, His, Hers, They, Them &c. മാത്രമാണ്. രണ്ടുപക്ഷത്തിനും ദിവ്യത്വം അവകാശപ്പെടാൻ പറ്റില്ലതന്നെ.

നായന്മാർക്ക് ബ്രാഹ്മണമേധാവിത്വം കുടുംബത്തിലും, അവരുടെ സ്ത്രീകളുടേയും മേൽ ഉള്ളതിനാൽ കുടുംബസ്വത്തിന്റെ പരമ്പര്യാവകാശത്തിലും ഈ പ്രശ്നം ബാധിച്ചിരുന്നു. മരുമക്കത്തായസമ്പ്രദായമാണ് നിലവിൽ വന്നത്. പുരുഷന്മാർക്ക് മറ്റ് കുടുംബങ്ങളിൽപോയി താൽക്കാലികമോ, ചിലപ്പോൾ നീണ്ടകാലം നിലനിൽക്കുന്നതോ, ആയ സംബന്ധം നടത്താം. ഇതിൽ, സ്ത്രീകൾക്ക് പുരുഷന്മാരെ മാറാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നു എന്ന ഒരു ധ്വനിയുണ്ടെങ്കിലും, ഇത് എത്രകണ്ട് ശരിയാണ് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. കാരണം, ഭാഷ ഫ്യൂഡൽ സ്വഭാവമുള്ളതും, സ്ത്രീകൾക്ക് പൊതുവെ താഴ്ന്നനില നൽകുന്നതുമാണ്, പോരാത്തതിന്, സ്ത്രീകൾ ഇറങ്ങിനടന്നാൽ, താഴ്ന്നജാതിക്കാരായ പുരുഷന്മാരും, സ്ത്രീകളും വാക്കുകളിൽ ബഹുമാനം നൽകാത്ത അനുഭവം ഉണ്ടാകും. ഇത് മരണത്തെക്കാളും ഭയാനകമായ അവസ്ഥയാണ്.

പൊതുവേ നായർ സ്ത്രീകളെ അവരുടെ സഹോദരന്മാരും അമ്മാവന്മാരും നിയന്ത്രിക്കും എന്നതാവാം വാസ്തവം. സഹോദരർക്കും കാരണവസ്ഥാനത്തുള്ള അമ്മാവനും, അവരുടെ സ്ത്രീകളുടെ പുരുഷന്മാരെ മാറ്റാനാകും. സംബന്ധംചെയ്ത പുരുഷൻ സ്ത്രീയുടെ സഹോദരനോടോ, അല്ലെങ്കിൽ അമ്മാവനോടോ വിധേയത്വംകാണിച്ചില്ലെങ്കിൽ ഭാര്യയുടെകൂടെ മറ്റൊരു പുരുഷൻ ഉല്ലസിക്കുന്ന കാഴ്ച കാണേണ്ട അവസരം ഉണ്ടാകും.

> Rev. Samuel Mateer എഴുതിയ Native life in Travancoreൽ നിന്നുമുള്ള ഒരു ഉദ്ധരണി: Indeed, there is no recognized form of marriage by which a Nayar man and woman could bind one another, even if they wished, for life. A poor man engaged as husband by a wealthy family may be sent off at a moment's notice, without wife or child, beggared in the domestic charities as well as in purse : sometimes for failing to send a present on festival days, or on other trivial pretexts, he is discarded.
> ഒരു നായർ പുരുഷനേയും സ്ത്രീയേയും, അവർ അതിന് ആഗ്രഹിച്ചാൽ കൂടി, തമ്മിൽ ബന്ധിപ്പിക്കുന്ന അംഗീകരിക്കപ്പെട്ടിട്ടുള്ള യാതോരു

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

വിവാഹസമ്പ്രദായവും ഇല്ല. സാമ്പത്തികമായി ഉയർന്ന വീട്ടുകാർ, ഭർത്താവായി നിയമിച്ച ഒരു സാമ്പത്തികമായി താഴ്ന്ന പുരുഷനെ, അയാളുടെ ഭാര്യയേയും, മക്കളേയും നൽകാതെ ഏത് നിമിഷവും പിരിച്ച് വിടാവുന്നതാണ്. സാമ്പത്തികമായും മറ്റും ഇയാൾ ഇരന്നുപോകാനും മതി. ഇതിന് പലപ്പോഴും തികച്ചും നിസാരമായ ന്യായീകരണങ്ങൾ മതിയാകും. ഏതെങ്കിലും വിശേഷ ദിനത്തിൽ ഒരു സമ്മാനം നൽകിയില്ലാ എന്നൊക്കെയുള്ളത് കാരണമായി പറയും.

QUOTE Rev. J. Abbs, in his “Twenty-two Years in Travancore,” gives the following narrative, related to him by a Sudran, which well illustrates the subject in hand : — “Being a tall, handsome man of respectable family, although poor, I was engaged several years ago by two rich men of my own caste to be the husband of their sister. As they did not wish to give me a dowry, or to let their sister leave them, it was agreed that I should have a monthly allowance, go whenever I pleased to see my wife, and when at the house of her brothers, eat in common with the males of the family. This I expected would be permanent. But a few days ago, when I went to the house, I was told by the elder brother that I could not be admitted, as another husband had been chosen for his sister. Her brothers have taken the two children to train them up as the heirs of the family property.” END of QUOTE [Rev. Samuel Mateer എഴുതിയ Native life in Travancoreൽ നിന്നുമെടുത്തത്]

ചുവപ്പ് അക്ഷരങ്ങളിൽ കൊടുത്തവാക്കുകളുടെ മലയാളം: എന്നാൽ ഏതാനും ദിവസങ്ങൾക്ക് മുമ്പ് ഞാൻ വീട്ടിൽ പോയപ്പോൾ, അയാളുടെ സഹോദരിക്ക് മറ്റൊരു ഭർത്താവിനെ നൽകിയിട്ടുണ്ടെന്നും, അതിനാൽ എന്നെ വീട്ടിൽ പ്രവേശിക്കാൻ അനുവദിക്കാൻ പറ്റില്ലായെന്നും ഭാര്യയുടെ മൂത്ത സഹോദരൻ പറഞ്ഞു. END

കോഴിക്കോട്വച്ച് 1800ന്റെ രണ്ടാം പകുതിയിൽ നായന്മാർ സംഘടിച്ച്, ബ്രാഹ്മണമേധാവിത്വത്തിന് എതിരായി പ്രവർത്തിച്ചുകൊണ്ടിരുന്നതായി Rev. Samuel Mateer എഴുതിയ Native life in Travancoreൽ പറയുന്നുണ്ട്.

A good deal of controversy has taken place on the subject in the public prints, and a society for the reform of the Malabar laws of marriage (and inheritance) has been formed at Calicut by the leaders of the Nayar community, especially those educated in English.

ഈ വിഷയത്തെക്കുറിച്ച് അച്ചടി മാധ്യമത്തിലൂടെ വളരെയധികം വിവാദം നടന്നിട്ടുണ്ട്. മലബാറിലെ വിവാഹ നിയമങ്ങളും (പരമ്പരാവകാശ നിയമങ്ങളും) പരിഷ്കരിക്കാനായി, പ്രത്യേകിച്ചും ഇങ്ഗ്ളീഷ് വിദ്യാഭ്യാസം നേടിയിട്ടുള്ള നായർ സാമൂഹിക നേതാക്കളുടെ ഒരു സംഘടന കോഴിക്കോട് രൂപീകരിച്ചിട്ടുണ്ട്. END

My Comment: ഇവിടെ പ്രത്യേകമായി ശ്രദ്ധിക്കേണ്ടുന്ന വാക്കുകളാണ്, Calicut (കോഴിക്കോട്) എന്നതും, especially those educated in English (പ്രത്യേകിച്ചും ഇങ്ഗ്ളീഷ് വിദ്യാഭ്യാസം നേടിയിട്ടുള്ള) എന്നതും. Calicut (കോഴിക്കോട്) ഇങ്ഗ്ളീഷ് ഭരണം ഉള്ള മെഡ്രാസ് പ്രസിഡൻസിയുടെ വിദൂര ജില്ലയുടെ കേന്ദ്രമായിരുന്നു. ഇങ്ഗ്ളീഷ് പഠിച്ച നായന്മാർക്ക് ബ്രാഹ്മണരോട് അധമ ഭാവവും, വിധേയത്വവും കാണിക്കേണ്ടതിന്റേയും വനിതകളെ നൽകേണ്ടതിന്റെയും ആവശ്യകത മനസ്സിലായില്ലതന്നെ.

എന്നാൽ ഇതിൽ ഒരു പന്തികേടുണ്ടായിരുന്നു. നായന്മാർ, അവരെ സാമൂഹികമായി ഉന്നമനത്തിൽ നിർത്തിയിരുന്ന സാമൂഹിക ഘടനയ്ക്ക് തന്നെ മഴുവെയ്ക്കുന്ന കാര്യമാണ് ചെയ്തത്. പ്രത്യേകിച്ചും, തിരുവിതാംകൂറിൽ. ഇത് ഇങ്ങിനെ വിശദീകരിക്കാം. പോലീസിലെ ഇൻസ്പെക്ടറും, ഡിവൈഎസ്പിയും മറ്റും ഐപിഎസ്സുകാർക്ക് അവരുടെമേലുള്ള അധികാരം ഇല്ലാതാക്കാൻ ശ്രമിച്ച് പോലീസ് പ്രസ്താനത്തെ തകിടം മറിച്ചാൽ, അവരടക്കമുള്ള എല്ലാ പോലീസുകാരും നാട്ടുകാർക്ക് തുല്ല്യരാകും. ഇത് തന്നെയാണ് സംഭവിച്ചത്. നായന്മാർ ബ്രാഹ്മണ മേധാവിത്വത്തിന്മേൽ മഴുവെച്ചപ്പോൾ, നായന്മാരുടെ മേധാവിത്വത്തിന് എതിരായി മരുമക്കത്തായ തീയന്മാരും മക്കത്തായ തീയന്മാരും, മാപ്പിളമാരും, മറ്റുമുള്ള താഴെയുള്ള ജാതിക്കാരും മലബാറിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഇവരിൽ മക്കത്തായ തീയ്യന്മാരെ ഇസ്ലാം മതത്തിലേക്ക് മാറ്റാൻ വിജയകരമായി മുസ്ളീം നേതാക്കളും ശ്രമിച്ചുകൊണ്ടിരുന്നു. തിരുവിതാംകൂറിൽ, പുലയന്മാരും, പറിയന്മാരും ഷാണരും, ഈഴവരും മറ്റും, മതംമാറിയും അല്ലാതെയും ഇതിന് ശ്രമിച്ചുകൊണ്ടിരുന്നു.

കേളരചരിത്രത്തെക്കുറിച്ചുള്ള ഈ സംവാദത്തിന് ഒരു ന്യൂനതയുണ്ട്. തിരുവിതാംകൂർ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

പ്രദേശം തമിഴ്നാടുമായിട്ടാണ് ചരിത്രപരമായി അടുപ്പം. അതെ സമയം മലബാറിൽ, ചരിത്രപരമായി രണ്ട് വ്യത്യസ്ത പ്രദേശങ്ങളുണ്ടായിരുന്നു. തെക്കെ മലബാറും, വടക്കേ മലബാറും തിരുവിതാംകൂറിലെ സാമൂഹിക പ്രശ്നങ്ങളെ മലബാറിലെ സാമൂഹിക പ്രശ്നങ്ങളോട് കൂട്ടിക്കെണിച്ചല്ല ചർച്ചചെയ്യണ്ടത്. മറിച്ച്, മെഡ്രാസ് പ്രസിഡൻസിയുടെ തെക്കൻ പ്രദേശങ്ങളുമായി ബന്ധപ്പെടുത്തിയാണ് ചർച്ചചെയ്യണ്ടത്. എന്നാൽ ഈ എഴുത്തുകാരന് തമിഴിൽ കാര്യമായ ഭാഷാ ജ്ഞാനമില്ലാത്തത് കൊണ്ട്, ഇതിന് മുതിരാൻ ആവില്ലതന്നെ. തിരുവിതാംകൂറിലെ മലയാള ഭാഷ തമിഴിൽ സംസ്കൃവാക്കുകൾ തിരികിക്കയറ്റി വളർത്തിയെടുത്തതാണ് എന്ന് പഴയകാല പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. (സർവ്വകലാശാലാ ഡോക്രൈയ്റ്റ് എന്ന ഹ്രസ്വ മാർഗ്ഗത്തിലൂടെ പാണ്ഡിതരായ ഇന്നത്തെ അമിതവിവരമുള്ള വിദ്വാന്മാർ ഇത് അംഗീകരിക്കുന്ന കാര്യമല്ല).

നമ്പൂതിരിമാരുടെ കാര്യത്തിൽ ഒരു കാര്യം കൂടി പറയാനുണ്ട്. അവരുടെ സ്ത്രീജനങ്ങളിൽ ഒരു വലിയപക്ഷത്തിന് വിവാഹം എന്ന അനുഭവം നിഷേധിക്കപ്പെട്ടിരുന്നു. കാരണം, ജ്യേഷ്ഠൻ നമ്പൂതിരിക്കേ സ്വജാതിയിൽ നിന്നും വിവാഹം കഴിക്കാൻ പറ്റുള്ളു.

ഇത് പറഞ്ഞതിന് ശേഷം നായന്മാരെക്കുറിച്ച് ചിലകാര്യങ്ങൾ പറയാം. ഇവിടെ പറയുന്ന കാര്യങ്ങൾ എല്ലാം ശരിയാണെന്നൊന്നും പറയാനാവില്ല. ഈ എഴുത്തുകാരൻ (1947മുതലുള്ള) ഇന്ത്യാ രാജ്യത്തിലെ പണ്ഡിതന്മാരും പ്രൊഫസർമാരും മറ്റ് സാറന്മാരും, മാഷുമാരും എഴുതിയിട്ടുള്ള പാണ്ഡിത്യഗ്രന്ഥങ്ങളെ ആശ്രിയിച്ചല്ല ഈ കാര്യങ്ങൾ എല്ലാം എഴുതുന്നത്. പലപ്പോഴും ഇത്യാദി ഗ്രന്ഥങ്ങളിലെ വിഡ്ഢിത്തങ്ങളെയും കരുതിക്കൂട്ടിചേർത്തിട്ടുള്ള തെറ്റുകളും മറ്റും ആണ് പല കാര്യങ്ങളും എഴുതാനുള്ള പ്രേരണ ഈ എഴുത്തുകാരന് ലഭിക്കുന്നത്. ഇങ്ഗ്ളീഷ് ഭരണകാലത്തിലെ ബ്യട്ടിഷ്കാരുടെ എഴുത്തുകൾ സത്യസന്ധതയുടെ കാര്യത്തിൽ കൂടുതൽ സ്വീകാര്യമാണ്. എന്നാൽ അവരിൽ പലരും സത്യമായി കാര്യങ്ങൾ കണ്ടിരുന്നെങ്കിലും, കണ്ടകാര്യങ്ങൾ ചിലതെങ്കിലും ചെറുകിട പ്രദേശങ്ങളുടെ പരിമിതിക്കുള്ളിൽ പെട്ടവയായേക്കാം. മാത്രവുമല്ല, ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ ഭാഷകളിലെ ഫ്യൂഡൽ സ്വഭാവത്തെക്കുറിച്ച് ഇങ്ഗ്ളീഷുകാർക്ക് യാതോരു വിവരവും ഇല്ലായിരുന്നു എന്നതും ഒരു പ്രശ്നമാണ്.

നായന്മാർക്ക് ഹാൽഇളകുന്ന ഒരു വിവരമാണ് അവർ ശൂദ്രരാണ് എന്നത്. ഈ പ്രശ്നം കൂടുതലും തിരുവിതാംകൂറിലാണ് ഉണ്ടായിരുന്നത്. അവിടെയുള്ള ഈഴവർ അടക്കമുള്ള താഴ്ന്ന ജാതിക്കാർ ഇത് എടുത്തുപറയും. എന്നാൽ പൊതുവെ, മലബാറിൽ, പ്രത്യേകിച്ചും വടക്കേ മലബാറിൽ, ഇങ്ങിനെയൊരു നായർ - തീയ്യ ഏറ്റുമുട്ടലിന്റെ സൂചനകൾ കുറവാണ്. പണ്ട് കാലങ്ങളിൽ എന്തായിരുന്നു വാസ്തവം എന്ന് പറയാൻ ആവില്ല. കാരണം, തീയ്യന്മാർക്ക് നായന്മാരിൽ നിന്നുമുള്ള അയിത്ത ദൂരം ഉണ്ടായിരുന്നു. എന്നാൽ വടക്കെ മലബാറിൽ, പ്രത്യേകിച്ചും, തലശ്ശേരിയിൽ ഇങ്ഗ്ളീഷ് ഭരണം തീയ്യന്മാരിൽ ചെറിയൊരു വിഭാഗത്തിന് ഇങ്ഗ്ളീഷ് വിദ്യാഭ്യാസവും, സർക്കാർ ഉദ്യോഗങ്ങളും നൽകിയത്, ജാതീയമായി കാര്യങ്ങളിൽ പല സങ്കീർണ്ണതകളും വരുത്തി.

നായർ തറവാട്. Edgar Thurston എഴുതിയ Castes and Tribes of Southern Indiaയിൽ നിന്നുമുള്ള ഒരു ചിത്രം. ഭാഷയിലെ ജന്മി-കുടിയാൻ കോഡുകൾ, ഈ വീടുകൾക്കുള്ളിലെ വ്യക്തിബന്ധങ്ങളിൽ അതിന്റെ രൂപകൽപ്പന നൽകിയിരിക്കും. ഈ വീടുകളിൽ ജീവിക്കുന്നവർക്കിടയിൽ വിവിധതരം ഉച്ചനീചത്വങ്ങൾ നിലനിൽക്കും. വീടിന് പുറത്താണെങ്കിൽ, താഴ്ന്ന ജാതിക്കാരെന്ന് നിർവ്വചിക്കപ്പെടുന്നവർ. അവർ വിധേയത്വമില്ലാതെ സംസാരിച്ചാൽ, ഈ വീട്ടിലെ അംഗങ്ങൾ അധമസ്ഥാനത്ത് എത്തപ്പെടും. അതിനാൽ തന്നെ താഴ്ന്ന ജാതിക്കാരിൽ വിധേയത്വം കാണിക്കാൻ മടികാണിക്കുന്നവരോട് ഞെട്ടിച്ച് തന്നെ നിൽക്കേണം. ഇന്നത്തെ സർക്കാർ തൊഴിലാളികളെപ്പോലെ. സർക്കാർ തൊഴിലാളികളുടെ ദൃഷ്ടിയിൽ, പൊതുജനം ഹീനജാതിക്കാരനും, സർക്കാർ തൊഴിലാളികൾ ജന്മികൂടുംബക്കാരുമാണ്.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

മാത്രവുമല്ല, മലബാറിലെ നായന്മാരും തിരുവിതാംകൂറിലെ നായന്മാരും തമ്മിലുള്ള കുടുംബപരമായ ബന്ധമെന്തായിരുന്നു എന്ന് പറയാൻ ആവില്ല. കാരണം, മലബാറും, പ്രത്യേകിച്ചും വടക്കേ മലബാറും തിരുവിതാംകൂറും തമ്മിൽ കാര്യമായ ബന്ധമില്ലായിരുന്നു, ഇങ്ഗ്ളീഷ് ഭരണകാലത്തിന് മുമ്പ്. പോരാത്തതിന്, മറ്റൊരുകാര്യവും നായർമാരുടെ പാരമ്പര്യത്തെ സങ്കീർണ്ണതയിലേക്ക് നീക്കുന്നു. മലബാർ പ്രദേശത്ത്, വടക്കെ മലബാറിലെ നായന്മാർ തെക്കെ മലബാറിലെ നായന്മാരെ സമന്മാരായി അംഗീകരിക്കാറില്ലായിരുന്നു. വടക്കെ മലബാറിലെ നായന്മാർ കോരപ്പുഴകടന്ന് തെക്കെ മലബാറിലെ നയന്മാരുമായി ഏതെങ്കിലും തരത്തിലുള്ള ഔപചാരിക വൈവാഹിക ബന്ധംപുലർത്തിയാൽ, വടക്കെ മലബാറിലെ നായന്മാരുടെയിടയിൽ ജാതിയിൽ നിന്നും ബ്രഷ്ടാക്കപ്പെടുമായിരുന്നു. ഈ സംമ്പ്രദായത്തിന്റെ തുടക്കം എന്താണ് എന്ന് അറിയില്ല, എന്നാൽ ഇക്കാര്യം മലബാർ കലക്ടറായിരുന്ന ബ്യട്ടിഷ് ഉദ്യോഗസ്ഥനായ വില്യം ലോഗൻ എഴുതിയ മലബാർ മാന്വലിൽ സൂചിപ്പിച്ചിട്ടുണ്ട്.

എന്നാൽ തെക്കെ മലബറിലെ ജാതിക്കാരോട് അറപ്പുകാണിക്കുന്ന സമ്പ്രദായം വടക്കെ മലബാറിലെ മക്കത്തായ തീയ്യന്മാരിലും ഉണ്ടായിരുന്നു. തെക്കെ മലബാറിലെ മക്കത്തായ തീയ്യന്മാരെ വൈവാഹിക ബന്ധങ്ങൾക്ക് അഭികാമ്യമല്ല എന്ന ഒരു ഭാവം മരുമക്കത്തായ തീയ്യരിൽ ഉണ്ടായിരുന്നു.

ഇത്യാദി പ്രതിഭാസങ്ങൾക്ക് പിന്നിൽ പ്രവർത്തിച്ച പ്രധാനകാരണം, Thurston അടക്കമുള്ള പലരും രേഖപ്പെടുത്തിയിരിക്കുന്ന ഒരു വസ്തുതയുമായി ബന്ധപ്പെട്ടിരിക്കാം. അതായത്, താഴെയുള്ള ജാതിക്കാർ സ്വദേശം വിട്ട് കുറച്ച് അകലങ്ങളിൽ പോയാൽ, ഉയർന്ന ജാതിക്കാരായി സ്വയം പരിചയപ്പെടുത്തും. അങ്ങിനെ പലരും ജാതിപരമായി ഉയരും. ഈ അടുത്തകാലത്ത്, വടക്കെ മലബാറിലെ തീയ്യ സമുദായത്തിൽ പെട്ട ഒരാൾ പത്തിരുപത് വർഷങ്ങൾക്ക് മുമ്പ് കടലുണ്ടിക്കടുത്തുള്ള മണ്ണൂര് എന്ന സ്ഥലത്ത് പോയി മണ്ണൂർനമ്പീശൻ എന്ന ആയുർവ്വേദ ചികിത്സ നടത്തുന്ന പ്രഗൽഭനായ ആളുടെ ഗൃഹത്തിൽ പോയി. അവിടെ ചെന്നപ്പോൾ, നായർ മുതലുള്ളവർക്ക് പ്രത്യകമായ ഇടമാണ് ഇരിക്കാൻ. നോക്കിയപ്പോൾ തീയ്യരടക്കമുള്ള താഴെജാതിക്കാരുടെ രൂപവും ഭാവവും തികച്ചം അധമത്വം നിറഞ്ഞത്. ഉടനെ, ഇയാളും കൂടെയുമണ്ടായിരുന്ന സുഹൃത്തും നായന്മാരായി മാറി. ഉയർന്നവരുടെ ഇടത്ത് സ്ഥാനം ലഭിച്ചു.

ഇത്യാദികഥകൾ ദീർഘനാൾ നടന്ന യുദ്ധങ്ങളിലും റിപ്പോട്ട് ചെയ്യപ്പെട്ടിട്ടുണ്ട് ഉദാഹരണത്തിന്, The Bridge over the River Kwaiഎന്ന് സിനിമയിൽ ജാപ്പനീസ്കാരുടെ കൈയിൽപെട്ടുപോയ യൂഎസ്സ് നാവികൻ, ഓഫിസറുടെ ചിഹ്നം കൈവശം വച്ച്, ഓഫിസറാണ് എന്ന് അവകാശപ്പെടുന്നതായി കാണുന്നു. ഇങ്ങിനെ ചെയ്താൽ ജാപ്പനീസ്കാരുടെ ഹൃദയശൂന്യമായ പെരുമാറ്റത്തിൽ കുറച്ച് ഇളവ് ലഭിക്കും എന്ന് അയാൾ കരുതി.

മതംമാറി, കൃസ്ത്യാനിയായ ചില പുലയ പറിയന്മാർ, നല്ലനിലവാരമുള്ള ഇങ്ഗ്ളീഷ് പഠിച്ചതിന് ശേഷം, വിദൂരങ്ങളിൽ യാത്രചെയ്തപ്പോൾ, അവർ ശൂദ്രരാണ് (നായരാണ്) എന്ന് സ്വയം പരിചയപ്പെടുത്തി ജീവിച്ചകാര്യം Native life in Travancoreൽ Rev. Samuel Mateer രേഖപ്പെടുത്തിയിട്ടുണ്ട്.

ഇങ്ങിനെനോക്കുമ്പോൾ, തെക്കെ മലബാറിലെ നായന്മാരെ വടക്കെ മലബാറിലെ നായന്മാർക്ക് അംഗീകരിക്കാൻ പറ്റാത്ത എന്തോ പ്രശ്നമുണ്ടായിരിക്കാം. ഇതിലെല്ലാം ഉപരിയായി, നായർ എന്ന ജാതിപ്പേരിൽ തന്നെ പല നിലവാരമുള്ള ജാതിക്കാരും ഉണ്ട്. ഇവയിൽ ചിലതിനെ ഉയർന്ന നിലവാരം അവകാശപ്പെടുന്ന നായന്മാർ അവർക്ക് തുല്ല്യരായി അംഗികരിക്കുന്നില്ല. ഇക്കൂട്ടരുടെമേൽ ചെറുതായെങ്കിലും അയിത്തം വച്ചിരുന്നു.

ഇനി തിരുവിതാംകൂറിലെ നായന്മാരുടെ പ്രശ്നവാക്കായ 'ശൂദ്രർ' എന്നതിലേക്ക് തിരിച്ച് പോകാം. ശൂദ്രൻ എന്ന വക്ക് ആര്യന്മാരുടെ ചാതുർവർണ്ണ്യത്തിൽ ഉള്ളതാണ് എന്ന് പറയപ്പെടുന്നു. ആര്യന്മാർ ആരാണെന്ന് തീർപ്പോടെ പറയാൻ പറ്റില്ലതന്നെ. കാരണം, യൂറോപ്പിൽ ആര്യന്മാർ എന്ന് അറിയപ്പെടുന്നതും, അവകാശപ്പെടുന്നതും ജേ്മെൻകാരാണ്. ജേ്മെൻ ഭാഷയിലും സംസ്കൃതത്തിലെന്നത് പോലെ ഫ്യൂഡൽ സ്വഭാവമുണ്ട് എന്നാണ് കിട്ടിയ സൂചന. തൂ എന്നൊരു വാക്ക് You എന്ന ഇങ്ഗ്ളീഷ് വാക്കിന്റെ താഴ്മയിലുള്ള രൂപമായി ഉപയോഗിക്കപ്പെടുന്നുണ്ട് എന്നും തോന്നുന്നു.

ജേ്മെൻകാരും നായന്മാരും ബ്രാഹ്മണരും മറ്റും ഒരേ വംശത്തിൽപ്പെട്ടവരാണെങ്കിൽ, യൂറോപ്പിലെ സൂര്യതാപത്തിന്റെ കുറവും, ഇന്ത്യൻ ഉപദ്വീപിലെ സൂര്യതാപത്തിന്റെ കാഠിന്യവുമാകാം ഇവർ രണ്ടുകൂട്ടരും തമ്മിൽ കാഴ്ചയിൽ കാര്യമായ വ്യത്യാസം ഉണ്ടാക്കിയെടുത്തുത്. എന്നാൽ ജേ്മെൻകാരുടെ ഇടയിൽ ചാതുർവർണ്ണ്യത്തിന്റെയോ, അല്ലെങ്കിൽ ജാതി സമ്പ്രദായത്തിന്റെയോ എന്തെങ്കിലും സൂചനയോ, അവശിഷ്ടമോ ഉണ്ടോ എന്നകാര്യത്തെക്കുറിച്ച് ഈ എഴുത്തുകാരന് അറിവില്ല.

മലബാർ പ്രദേശങ്ങളിലും തിരുവിതാകൂർ പ്രദേശങ്ങളിലും ഉയർന്നുവന്ന നായന്മാരെന്ന ശൂദ്രരുടെകാര്യത്തെക്കുറിച്ച് ചരിത്രകാലങ്ങളിലുള്ള സംഭവവികാസങ്ങളെ പല സംഭവങ്ങളിലൂടെ കാണേണ്ടതായി വരും. കാരണം, ഇന്ന് വടക്കൻ മലബാറും, തെക്കൻ മലബാറും, തിരുവിതാംകൂറും അടുത്തടുത്തുള്ള പ്രദേശങ്ങളാണെങ്കിലും, വെറുമൊരു

